# അൽഭുത കന്യക

## ഒരു ജീവചരിത്രം.


ഗ്രന്ഥകത്താ

റവ. ഫാദർ. എം. സി. ഗീവറുഗീസ്.

(മുണ്ടകത്തിൽ, പാണ്ടങ്കരി, തലവടി, A. O. P. O.)

Travancore.



ഒന്നാം പതിപ്പ് കാപ്പി 1000.




**Price Re. 1.**




**Printed at the M. G. M. Press Tiruvalla—1946.**

# മുഖവുര.

ക്രൈസ്തവ സഭയിൽ അനേക പരിശുദ്ധന്മാരും ശുദ്ധിമതികളും ഓരോകാലത്തു് ജീവിച്ചിരുന്നിട്ടുണ്ടു്. എന്നാൽ സ്വർഗ്ഗത്തിലെ മാലാഖയേപ്പോലെ ഭൂമിയിൽ ജീവിച്ചിട്ടുള്ള അത്ഭുത സ്ത്രീകൾ തുലോം വിരളമത്രെ. ഇന്നു് ജീവിച്ചിരിക്കുന്ന ഒരു അത്ഭുതകന്യകയേപ്പററി ലോകം അറിയുന്നതിനും ആ യുവതിയുടെ അനുഭവങ്ങൾ വായനക്കാൎക്കു് പ്രയോജനമായിരിക്കുന്നതിനുംവേണ്ടി ഈ പുസ്തകം എഴുതിയിട്ടുള്ളതാണു്. പ്രസ്തുത കന്യകയുടെ 121 കുംഭം 5-ാം തീയതിയിലെ രേഖാമൂലമായ അനുവാദത്തോടുകൂടി ആ പുണ്യവതിയിൽനിന്നു് നേരിട്ടും, മററു് അനുഭവസ്ഥന്മാരിൽ നിന്നു് അതിന്റെ പരമാൎത്ഥങ്ങളെ അടിസ്ഥാനമാക്കി ചുരുങ്ങിയ സമയംകൊണ്ടു് ഈ ചെറുപുസ്തകം രചിച്ചു എന്നു് പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ബാലികാബാലന്മാരും സ്ത്രീപുരുഷന്മാരും നിഷ്പ്രയാസം വായിച്ചു് മനസ്സിലാക്കണമെന്നു് കരുതി കഴിവുള്ളടത്തോളം ലളിതമായ ഭാഷയിലാണു് ഇതു് എഴുതീട്ടുള്ളതു്.

അച്ചടി പിശകുകൾ അൽപമായി വന്നിട്ടുള്ളതു് സാവകാശമില്ലായ്കകൊണ്ടാണെന്നു് പ്രസ്താവിക്കേണ്ടിയിരിക്കുന്നു. മേലാൽ ഈ പുസ്തകത്തിന്റെ വേറെ പതിപ്പു് ആവശ്യമായി വരുമ്പോൾ ഈ ന്യൂനതകളും മററും പരിഹരിച്ചു് ഭാവിയിൽ ഈ കന്യകയുടെ ജീവിതത്തിൽ ഉണ്ടാകുന്ന പ്രധാന സംഭവങ്ങളും ചേൎത്തു് പുസ്തകം വിപുലപ്പെടുത്തി പ്രസിദ്ധപ്പെടുത്താമെന്നു് പ്രതീക്ഷിക്കുന്നു.

ഈ പുണ്യവതിക്കു പഞ്ചമുറിവുകൾ പ്രത്യക്ഷമായ സമയം അതു നേരിട്ടുകണ്ടിട്ടുള്ള അട്ടച്ചാക്കൽ വെരി റവ. പി. ഐ. മാത്യൂസ് റമ്പാച്ചൻ അവർകളും, നിരണത്തു പനയ്ക്കാമററത്തു റവ. ഫാദർ. പി. കെ. അലക്സാണ്ടർ അവർകളും ഈ കന്യകയെസംബന്ധിച്ചു അവരുടെ അഭിപ്രായങ്ങൾ എഴുതി അയച്ചുതന്നതിൽ ഞാൻ അവരോടു അതീവ കൃതജ്ഞനായിരിക്കുന്നു.

എന്നു, ഗ്രന്ഥകർത്താ,
റവ. ഫാദർ. എം. സി. ഗീ[illegible]



ജീവിച്ചിരിക്കുന്ന

# അൽഭുത കന്യക.

## പ്രാരംഭം.

ഇരുപതാം നൂററാണ്ടിൽ ജീവിച്ചിരിക്കുന്ന അനേകകോടി ജനങ്ങളിൽ ഭൗതികമായ ഭക്ഷണ പാനീയങ്ങളിൽനിന്ന് പരിപൂൎണ്ണമായി വെടിഞ്ഞു് ആത്മീയഭക്ഷണം (വി. കുർബ്ബാന) കൊണ്ടു് മാത്രം ജീവിക്കുന്ന പുണ്യവതിയായ ഒരു അത്ഭുതകന്യകയുടെ ചുരുങ്ങിയ ഒരു ജീവചരിത്രവും ആ പുണ്യവതിക്ക് ഉണ്ടായിട്ടുള്ള ആത്മീയ അനുഭവങ്ങളും ഈ പുസ്തകത്തിൽ വിവരിക്കുന്നതിന് ഉദ്ദേശിക്കുന്നു. പതിനെട്ടു് വയസ്സുമാത്രം ഇപ്പോൾ പ്രായമുള്ള പ്രസ്തുക കന്യക ജീവിച്ചിരിക്കുന്നതിനാൽ ഈ ജീവചരിത്രം പൂൎണ്ണമായിട്ടുള്ളതല്ല. ലോകരക്ഷിതാവായ മ്ശിഹായിക്ക് തന്റെ ക്രൂശുമരണത്തിൽ ശത്രുക്കളായ യഹൂദന്മാർ തിരുകൈകളിലും കാലുകളിലും മാവ്വിലും ലഭ്യമായ പഞ്ചമുറിവുകൾ 1118, 1119, 1120. ഈ ആണ്ടുകളിൽ പൌരസ്ത്യ സഭകളുടെ കഷ്ടാനുഭആഴ്ചകളിൽ പ്രസ്തുത കന്യകയ്ക്കും തന്റെ ശരീരത്തിൽ പ്രത്യക്ഷപ്പെട്ടിട്ടുണ്ടു്. ഇങ്ങനെ സാധാരണ

സംഭവ്യമല്ലാത്ത രണ്ടു് അതിശയങ്ങൾ ആ കന്യകയിൽ ഒന്നുചേൎന്നു് പ്രത്യക്ഷപ്പെടുവാൻ ദൈവം തിരുമനസ്സായിരിക്കുന്നു.

യൂറോപ്പിൽ ഒന്നുരണ്ടു് കന്യാസ്ത്രീകൾക്കു് പഞ്ചമുറിവുകൾ മാത്രം തങ്ങളുടെ ശരീരത്തിൽ കാണപ്പെട്ടതായി പറയുവാനുണ്ടു്. എന്നാൽ ആ സ്ത്രീകൾക്കു് ഭക്ഷണപാനീയങ്ങൾ കൂടാതെ ജീവിക്കുന്നതിനുള്ള നൽവരം ലഭിച്ചിട്ടില്ലായിരുന്നു. ദൈവം ഓരോ കാലങ്ങളിൽ മനുഷ്യരെ തന്നിലേക്കു് ആകൎഷിക്കുന്നതു് വിവിധങ്ങളായ മാൎഗ്ഗങ്ങളിൽകൂടിയാണു്. സഭാപ്രവൎത്തനം വഴിയായും സംഭവങ്ങൾ മുഖാന്തിരവും സൃഷ്ടിവൈചിത്ര്യംകൊണ്ടും ദൈവം മനുഷ്യരെ തന്റെ ഇഷ്ടം ചെയ്തു് ജീവിപ്പാൻ വിളിക്കുന്നുണ്ടു്. ഈ അന്ത്യകാലത്തു് ദൃശ്യമായ അത്ഭുതങ്ങൾ വഴിയായും ദൈവം മനുഷ്യജാതിയെ തന്നോടു് അടുപ്പിപ്പാൻ ആഗ്രഹിക്കുന്നു.

(നമ്മുടെ കഥാനായികയ്ക്കുണ്ടായിട്ടുള്ള ദൎശനങ്ങളും പരിശുദ്ധ റൂഹായുടെ വ്യാപാരങ്ങളും അത്ഭുതകരമായ അനുഭവങ്ങളും വായിച്ചു് അറിയുന്നതു് അനേകൎക്കു് ദൈവീകബോധവും ആത്മീയചിന്തയും നിലനിൎത്തുന്നതിനു് പ്രയോജനകരമായിരിക്കും എന്നു് കരുതുന്നു.)

അദ്ധ്യായം 1.

## ജനനം.

തിരുവിതാംകൂറിന്റെ സമ്പൽസമൃദ്ധമായ തിരുവല്ലാതാലൂക്കിൽ കടപ്ര പകുതിയിൽ വളഞ്ഞവട്ടം മുറിയിൽ പുരാതനമായ തൈക്കടവിൽ മി. വറുഗീസ് കരുവിളയുടേയും, ഭാൎയ്യ ശോശാമ്മയുടേയും ദ്വിതീയ സന്താനമായി നമ്മുടെ കഥാനായികയായ "അച്ചാമ്മ" (മറിയാമ്മ) 1102 കൎക്കടകമാസം പത്താംതീയതി തിരുവാതിരനക്ഷത്രത്തിൽ ജാതയായി. മാതാപിതാക്കളുടെ സുകൃതഫലമോ, അവരുടെ പ്രാൎത്ഥനയുടെ ശക്തിയോ ദൈവത്തിന്റെ പ്രത്യേക തിരുവിഷ്ടമോ, ഏതായാലും ഈ കുട്ടി ചെറുപ്പം മുതൽ സ്വജനങ്ങളുടെ കണ്ണിലുണ്ണിയായി സൽസ്വഭാവത്തിലും ദൈവഭക്തിയിലും വളൎന്നുവന്നു. മാതാപിതാക്കളും ബന്ധുജനങ്ങളും ഓമനപ്പേരായി വിളിക്കുന്ന "കുഞ്ഞമ്മ" എന്ന നാമധേയം ദേശവാസികളും വിളിച്ചുവന്നു. മാതാപിതാക്കളുടെ പ്രഥമ പുത്രിയായിരുന്നതിനാൽ പ്രസ്തുതകുട്ടിയെ അവർ വളരെ ലാളിച്ചു തന്നെ വളൎത്തി.

## വിദ്യാഭ്യാസം.

മാതൃഭാഷാഭ്യസനത്തിൽ നമ്മുടെ ബാലിക ഒന്നും രണ്ടും ക്ലാസ്സുകൾ വീട്ടിനുസമീപമുള്ള വളഞ്ഞവട്ടം പ്രൈമറിസ്കൂളിലും മൂന്നും, നാലും ക്ലാസ്സുകൾ, പ

രിശ്രുദ്ധ മാർ തോമ്മാശ്ലീഹായാൽ സ്ഥാപിതമായതു അ വിശുദ്ധൻെറ പാദസ്പർശനത്താൽ പരിപാവനമാക്കപ്പെട്ടതുമായ നിരണത്തുപള്ളിയുടെ വക സെൻറ് മേരീസ് പ്രൈമറിസ്കൂളിലും പഠിച്ച് പസ്സായി അതിൻെറശേഷം പ്രസ്തുതപള്ളിവക ഇംഗ്ലീഷ് മിഡിൽസ്കൂളിലും പഠിച്ച് തേഡ്ഫാറം ജയിച്ചു. പിന്നീട് തിരുവല്ലാ തിരുമൂലപുരം ബാലികാമഠം ഹൈസ്കൂളിൽ ചേൎന്ന് ഒരുകൊല്ലം അഭ്യസിച്ചു. അനന്തരം പെരിങ്ങര പ്രിൻസ് മാൎത്താണ്ഡവൎമ്മ ഹൈസ്കൂളിൽ ചേൎന്ന് ആ ബാലിക രണ്ടുകൊല്ലം പഠിച്ചു. 118-ാമാണ്ടു മുതൽ വിദ്യാഭ്യാസ വിഷയത്തിൽ നമ്മുടെ കഥാനായിക തീരെ വിമുഖയായിതീൎന്നു. കാരണം പ്രാൎത്ഥന, ധ്യാനം ഇവയ്ക്കു് വേണ്ടി അധിക സമയവും ചെലവിടണമെന്നുള്ള ആഗ്രഹംകൊണ്ടായിരുന്നു.

120-ാമാണ്ടു് ആറാംഫാറത്തിൽ ആദ്യവൎഷം ആ ബാലികയെ പബ്ളിക്ക് പരീക്ഷക്ക് ചേൎക്കാതെയിരുന്നതിനാൽ കുപിതനായ പിതാവു് മകളെ ശിക്ഷിക്കാതെയിരുന്നില്ല. അടുത്തവൎഷം സ്കൂളിൽ പോകണമെന്നുള്ള ആഗ്രഹം തന്നേ അശ്ശേഷം ഇല്ലാതായി. എന്നാൽ പിതാവിൻെറ കൎശനമായ ആജ്ഞയെ ശിരസാവഹിച്ച് 121-ാമാണ്ടും സ്കൂൾ ഫൈനൽ ക്ലാസ്സിൽ പഠിച്ചു് പബ്ളിക്ക് പരീക്ഷക്കുചേൎന്നു. കണക്ക് ഒഴിച്ചുള്ള എല്ലാവിഷയങ്ങൾക്കും ആ ബാലിക വളരെ സാമൎത്ഥ്യമുള്ളവൾ ആയിരുന്നു "പാഠവിഷയങ്ങളിൽ കണക്കിനാണു് എ

നിക്കു് പ്രയാസം" എന്നു് ആ കന്യക ഇതു് എഴുതുന്ന ആളിനോടു തന്നെ പറഞ്ഞിട്ടുള്ളതാണു്. ഇംഗ്ലീഷിൽ നന്നായി സംസാരിക്കുന്നതിനു് തക്ക പാടവം ആ ബാലികക്കു് സിദ്ധിച്ചിട്ടുണ്ടു്. ശുദ്ധമായ മലയാളഭാഷയിൽ ഭംഗിയായി പ്രസംഗിക്കുന്നതിനും ആ കന്യകക്കു് പ്രയാസമില്ല. ആറാംഫാറത്തിലെ പബ്ളിക്കു് പരീക്ഷ കഴിഞ്ഞശേഷം വിദ്യാഭ്യാസം മതിയാക്കുന്നതിനും ശിഷ്ടായുസ്സ് ധ്യാനത്തിലും പ്രാൎത്ഥനയിലും കഴിച്ചുകൂട്ടുന്നതിനും ആ കന്യക തീരുമാനിച്ചിരിക്കയാണു്.

## ബാല്യകാലത്തിലെ അനുഭവങ്ങൾ.

നമ്മുടെ ബാലിക നാലാം ക്ലാസ്സിൽ പഠിച്ചുകൊണ്ടിരിക്കുന്ന കാലത്തു് എപ്പിലപ്സി (ഒരു മാതിരിമയക്കം) എന്ന രോഗം പിടിപെട്ടു. അവിചാരിതമായ സമയത്തു് ഉണ്ടാകുന്ന പ്രസ്തുതരോഗം ആ ബാലികയേ വല്ലാതെ ഉപദ്രവിക്കുകയാൽ അതിന്റെ സൌഖ്യത്തിനു് വേണ്ടി അവൾ പ്രാർത്ഥിച്ചു തുടങ്ങി. ഏതു രോഗവും ഉപദ്രവങ്ങളും പ്രാർത്ഥനയാൽ സൌഖ്യമായിതീരും എന്നു് ആ ബാല്യപ്രായത്തിൽ തന്നെയും അവൾക്കു് വിശ്വാസം ഉണ്ടായിരുന്നു. സാത്താന്റെ പരീക്ഷകൾക്കും പീഠകൾക്കും പ്രാൎത്ഥനയല്ലാതെ മറെറാരൌഷധം ഫലിക്കയില്ലെന്നു് ആ ബാലികക്കു് ഉറപ്പുണ്ടായിരുന്നു "ഉപവാസത്താലും പ്രാൎത്ഥനയാലും അല്ലാതെ ഈ ജാതി ഒഴി

ഞ്ഞുപോകയില്ല" എന്നുള്ള മ്ശിഹായുടെ തിരുവച നങ്ങളിൽ അവൾ ഉറപ്പായി വിശ്വസിച്ചു. ബാല്യ പ്രായത്തിൽ അപൂർവ്വമായും അസാധാരണയായും മാത്രം ഉണ്ടാകുന്ന ഈ ദൈവികചിന്ത നമ്മുടെ കഥാനായികയിൽ ക്രമേണ വർദ്ധിച്ചുവന്നു. ഉപവാസം, പ്രാർത്ഥന ഇവകൊണ്ടു് മാത്രം തന്റെ രോഗം സൌഖ്യമാക്കുന്നതിന് ആ ബാലിക നിശ്ചയിച്ചു. തന്റെ പിതാമഹിയുടെ കുടുംബമായ നിരണത്ത് ഇലഞ്ഞിക്കൽ വീട്ടിൽ താമസിച്ചുകൊണ്ടു്, അവിടുത്തെ കുടുംബവക മാർ ബസ്സേലിയോസ്സ് പള്ളിയിൽ ഒരാഴ്ചത്തെ ധ്യാനം എടുക്കുന്നതിന് അവൾ ഉറച്ചു.

അതിനുവേണ്ടി അവൾ നിരണത്തു് ഒരാഴ്ച താമസിച്ചു. അതിരാവിലെ പ്രസ്തുത പള്ളിയിൽ ചെന്നു് പ്രാർത്ഥന തുടങ്ങിയാൽ സന്ധ്യനമസ്കാരംവരയും അവിടെ താമസിക്കും. ഈ ഉപവാസ ആഴ്ചയിൽ ദിവസം ഒരുനേരം മാത്രമേ ആ ബാലിക ഭക്ഷണം കഴിക്കുമായിരുന്നുള്ളു. അവളുടെ ഉപവാസത്തിന്റെ മൂന്നാം ദിവസം മാർബസ്സേലിയോസു് പള്ളിയിൽവച്ചു് പകൽ മൂന്നുമണിക്കു് അവൾ തനിയേ ധ്യാനത്തിൽ ഇരിക്കുമ്പോൾ ഒരു അശരീരിവാക്കു് കേട്ടു "നീ എന്റെ പൊളിഞ്ഞുകിടക്കുന്ന സഭയെ ചെന്നു് പണിയുക? നാല്പത്തിരണ്ടുദിവസം പ്രത്യേക പ്രാത്ഥനയിലും ധ്യാനത്തിലും ജീവിച്ചാൽ നിന്റെ സുഖക്കേടു് മാററി ഒരു പ്രത്യേക നൽവരം ഞാൻ നിനക്കു് തരും" ഇപ്രകാരമുള്ള അശരീരിവാക്കു് കേട്ടപ്പോൾ ആ ബാലിക അത്ഭുതപ്പെട്ടു് മ്ശ്ബ

ഹായുടെ നേരേ സൂക്ഷിച്ചു് നോക്കുമ്പോൾ, വെള്ള നിലയങ്കിധരിച്ചു് ശിരസ്സിൽ മുൾകിരീടവുമായി പ്രകാശ കതിരുകൾ ചിന്തുന്ന മ്ശിഹായെ അവൾ കണ്ടു. തന്റെ പ്രഭാകിരണങ്ങൾകൊണ്ടു് അവളുടെകണ്ണുകൾ മങ്ങിപ്പോയി. അവിചാരിതവും പ്രഥമവും ആയ തന്റെ പ്രത്യക്ഷതയിൽ ആ ബാലിക ഭയപ്പെട്ടു് ശിരസ്സു് നമിച്ചു. മ്ശിഹാ തന്റെ വലത്തുകൈനീട്ടി അവളെ അനുഗ്രഹിച്ചു. ഉടനേ അപ്രത്യക്ഷമാകയും ചെയ്തു. സന്ധ്യപ്രാർത്ഥനയും കഴിഞ്ഞു് ആ ബാലിക വീട്ടിൽചെന്നു് ഈ വിവരങ്ങൾ എല്ലാം അവൾ മററുള്ളവരോടു് പറകയുണ്ടായി. എന്നാൽ കേട്ടവരിൽ ചിലർ അതു് വിശ്വസിച്ചില്ല. പിന്നെയും നാലുദിവസങ്ങൾകൂടെ അവിടെ താമസിച്ചു് ഉപവാസദിവസങ്ങൾ പൂർത്തിയാക്കിയശേഷം അവൾ വീട്ടിലേക്കുപോയി.

പിന്നീടു് കർത്താവു് അവളോടു് കല്പിച്ചതുപോലെയുള്ള നാല്പത്തിഒന്നു് ദിവസത്തെ ഉപവാസത്തിനു് ആ ബാലിക നിശ്ചയിച്ചു. വീട്ടിലുള്ള മാതാപിതാക്കളുടെ അനുവാദത്തോടുകൂടി അവൾ തന്റെ ഉപവാസം ആരംഭിച്ചു. ഈ ധ്യാനദിവസങ്ങളിൽ ബുധൻ, വെള്ളി ഉച്ചവരെ ഉപവാസം, ശനി, ഞായർ, പരിപൂർണ്ണ ഉപവാസം. ഇങ്ങനെ അവൾ കഴിച്ചുകൂട്ടി. ഈ ദിവസങ്ങളിലെല്ലാം ആ ബാലികയുടെ ആഗ്രഹം തന്റെ രോഗം സൌഖ്യമായി കിട്ടണമെന്നുള്ളതായിരുന്നു. ഈ ഉദ്ദേശം മുൻനിർത്തി എപ്പോഴുമുള്ള പ്രാർത്ഥനയും ധ്യാനവും നടത്തിവന്നു.

അദ്ധ്യായം 2.

# യേശുമ്ശിഹാ വീണ്ടും പ്രത്യക്ഷപ്പെടുന്നു.

നമ്മുടെ ബാലികയുടെ 41 ദിവസത്തെ ഉപവാസത്തിന്റെ അവസാനത്തിൽ ഒരുദിവസം തന്റെ താമസവീടായ ഇലഞ്ഞിയ്ക്കൽ കാക്കനൊട്ടു കുഴിയിൽ ഇട്ടൂപ്പച്ചന്റെ വീട്ടിൽ വച്ച് വീണ്ടും ഒരു ദർശനം ഉണ്ടായി രാത്രി എട്ടുമണിയായി. അന്ധകാരം സർവ്വത്ര വ്യാപിച്ചു. കുഞ്ഞമ്മയുടെ സന്ധ്യാനമസ്കാരവും ധ്യാനവും ഇനിയും തീർന്നിട്ടില്ല. അവളുടെ പ്രാർത്ഥനാമുറിയിൽ ഒരു വിളക്ക് മെല്ലെ പ്രകാശിക്കുന്നുണ്ട്. അവൾ ധ്യാനനിഷ്ടയിൽ ഇരിക്കുമ്പോൾ ഇതാ മുൾകിരീടം ധരിച്ചുവനായ കർത്താവ് വീണ്ടും അവൾക്ക് പ്രത്യക്ഷമായി. തന്റെ ആണി പാടുകൾ അവൾക്ക് സ്പഷ്ടമായി കാണാമായിരുന്നു. ഭയവിഹ്വലയായിതീർന്ന ആ സാധുബാലിക ഗൽഗദത്തോടു ഇപ്രകാരം ചോദിച്ചു.

"അങ്ങ് ആരാണ്"

ഉത്തരം "ഞാൻ ജീവനുള്ള ദൈവമാകുന്നു"

കർത്താവ്:-"നിന്റെ രോഗം സൌഖ്യമാക്കുവാൻ എന്നെക്കൊണ്ട് കഴിയും എന്നു് നീ വിശ്വസിക്കുന്നുവോ?"

ബാലിക:-"കർത്താവേ! ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നുണ്ട്".

കർത്താവ്:–"എനിക്കുവേണ്ടി നിത്യ കന്യാവ്രതമുള്ളവളായി ആജീവനാന്തം ജീവിക്കുവാൻ നീ തയ്യാറുണ്ടോ."

ബാലിക:–"എനിക്ക് പൂർണ്ണ സമ്മതമാണ്"

കർത്താവ്:–"എപ്പോൾ ഞാൻ നിന്നെ വിളിച്ചാലും എന്റെ കുരിശ് എടുത്ത് എന്നെ അനുഗമിപ്പാൻ നീ തയ്യാറുണ്ടോ?"

ബാലിക:–"ഈ കാര്യത്തെപ്പററി എന്റെ അപ്പനോടും അമ്മയോടും ചോദിക്കണം"

കർത്താവ്:–"ദൈവത്തെയാണോ നിന്റെമാതാപിതാക്കളേയാണോ നീ കൂടുതലായി സ്നേഹിക്കുന്നത്"

ബാലിക.–അനുതാപത്തോടുകൂടി "കർത്താവേ! ഞാൻ തെററിപ്പോയി എന്നോടു ക്ഷമിക്കണമേ, ദൈവത്തെ മാത്രമെ മേലാൽ കൂടുതലായി ഞാൻ സ്നേഹിക്കയുള്ളു"

ബാലികയുടെ കണ്ണുനീരോടുകൂടിയ അപേക്ഷ കേട്ട മാത്രയിൽ കർത്താവ് തന്റെ വലത്തുകൈയ്യിൽ പിടിച്ചിരുന്ന മരക്കുരിശ് അവളുടെ ശിരസ്സിൽ വച്ച് അവളെ അനുഗ്രഹിച്ചശേഷം അപ്രത്യക്ഷമായി. അപ്പോൾ ആ പ്രാർത്ഥനാമുറിയിൽ നമ്മുടെ ബാലികയേക്കൂടാതെ വേറെ എട്ട് ആളുകൾകൂടെ ഉണ്ടായിരുന്നു. അവക്ക് കർത്താവിനെ കാണുവാൻ കഴിഞ്ഞില്ലെങ്കിലും തന്റെ ശബ്ദം അവർ എല്ലാവരും കേട്ടു. കർത്താവ് എഴുന്നെള്ളിവന്നു നേരിട്ടു

സംസാരിച്ച ആ ബാലിക ഭാവിയിൽ എങ്ങിനെ യായി വരും എന്നു് അവർ ഉള്ളിൽ ചിന്തിച്ചു. അടു ത്തദിവസം ആ കന്യക കാക്കനാട്ടുകുഴി വീട്ടിൽനി ന്നു് തൻെറ സ്വന്തവീട്ടിലേക്കു പോയി. തൻെറ ആ പ്രത്യേകഉപവാസത്തിൻെറ നാല്പത്തിഒന്നാംദിവ സം വൈകിട്ടു് ആ ബാലിക വീട്ടിലുള്ള പ്രാർത്ഥ നാമുറിയിൽ ധ്യാനിച്ചുകൊണ്ടിരിക്കുന്നു. ഇതാ ആ മുറിയിൽ ഒരു ദിവ്യപ്രകാശം വിളങ്ങിതുടങ്ങി. നാ നാഭാഗങ്ങളിലേക്കും പ്രഭാകതിരുകൾ വീശുന്ന ശോ ഭയേറിയ ഒരു കുരിശു് ആ പുണ്യവതിയുടെ മുമ്പിൽ പ്രത്യക്ഷമായി. ആ ബാലിക തൽക്ഷണം അതി നെ വന്ദിച്ചു. ആ കുരിശു് അവളുടെ തലയ്ക്കു മുക ളിൽ വരികയും ശിരസ്സിൽ സ്പർശിക്കയും ചെയ്തു. അതോടുകൂടി ആ ബാലിക ബോധമില്ലാത്തവളേ പ്പോലെ താഴെ വീണു്, ആത്മവിവശതയിൽ ചി ലതു സംസാരിച്ചു. അപ്പോൾ വീട്ടിലുള്ളവർ അടു ത്തുചെന്നു് അവളെ ശുശ്രൂഷിച്ചു. അതിൽപിന്നീ ടു് നമ്മുടെ ബാലികയ്ക്കു് ചെറുപ്പത്തിൽ ഉണ്ടായി രുന്ന മയക്കരോഗം (എപ്പിലെപ്സി) ഉണ്ടായിട്ടേയി ല്ല. കർത്താവു് അവളുടെ രോഗത്തിൽനിന്നു് അവ ളെ സൌഖ്യമാക്കി അവൾ അതിനുവേണ്ടി ദൈവ ത്തെ മഹത്വപ്പെടുത്തുകയും ചെയ്തു.

ദൈവം അവൾക്കു ചെയ്ത ഉപകാരത്തെ അവ ൾ മറന്നില്ല. തനിക്കു് രോഗശാന്തി കിട്ടിയതി ൻെറ കൃതജ്ഞതാപ്രകടനത്തിനുവേണ്ടി അവൾ പ ത്തുദിവസത്തെ വ്രതമെടുത്തു് പ്രാർത്ഥിച്ചു് ദൈവ

ത്തെ മഹത്വപ്പെടുത്തി. സർവ്വശക്തനായ ദൈവത്തിൻെറ കൃപാദാനങ്ങൾക്കുവേണ്ടി അവൾ തന്നെ സ്തുതിച്ചു. തൻെറ ഉദ്ദേശം സാധിച്ചുകിട്ടിയെങ്കിലും അവൾ പ്രാർത്ഥനാജീവിതത്തിൽനിന്നു വിരമിക്കാതെ ഉപരി പുണ്യസമ്പാദനത്തിനു് ആഗ്രഹിച്ചു പ്രാർത്ഥിച്ചുതുടങ്ങി. കർത്താവു തന്നോടുകൂറിച്ചു ആഗ്രഹിക്കുന്നതുപോലെ നിത്യ കന്യാവ്രതം പാലിക്കണമെന്നു ആ കന്യക നിശ്ചയിച്ചു പ്രാർത്ഥിച്ചു. ആ പുണ്യജീവിതത്തിനു് വേണ്ട എല്ലാ നൽവരങ്ങളും ഉയരത്തിൽ നിന്നു ലഭിക്കുന്നതിനുവേണ്ടി അവൾ അപേക്ഷിച്ചു. വിദ്യാഭ്യാസം തുടന്നു. യാമപ്രാർത്ഥനകൾ എല്ലാം വളരെ നിഷ്ഠയോടുകൂടി അവൾ നടത്തിവന്നു.

## ഭക്ഷണത്തിലുള്ള വിരക്തി.

കാലങ്ങൾ കുറേ കഴിഞ്ഞു. കുഞ്ഞമ്മയ്ക്കു് വയസ്സു് പതിനഞ്ചായി. അവൾ അഞ്ചാം ഫാറത്തിൽ പഠിക്കുന്നു.

ഭക്ഷണപാനീയങ്ങളോടു് നമ്മുടെ കന്യകയ്ക്കുള്ള ആഗ്രഹം കുറഞ്ഞുതുടങ്ങി. ഒരുനേരത്തേ സന്ധ്യാഭക്ഷണം മാത്രം കിട്ടിയാൽമതി എന്നു് അവൾ ആഗ്രഹിച്ചു. അതിനു് തൻെറ വീട്ടിലുള്ളവർ സമ്മതിക്കയില്ല. ഇതിൽ എന്താണു് പ്രവർത്തിക്കേണ്ടതു് എന്നു ചിന്തിച്ചു് ആ യുവതി കുഴങ്ങി. താൻ മൂന്നു നേരവും ശരിയായി ഭക്ഷിക്കുന്നില്ല എന്നു് തൻെറ പിതാവു് അറിഞ്ഞാൽ തന്നെ ശിക്ഷിക്കും എന്നു്

അവൾ ഭയപ്പെട്ടു. വീട്ടിലുള്ളവരുടെ നിർബന്ധ ത്തെയോ ശിക്ഷയേയോ കാര്യമായി ഗണിക്കാതെ താൻ ആഗ്രഹിക്കുന്നപ്രകാരമുള്ള വ്രതം പാലിക്കുന്ന തിനുതന്നെ ആ യുവതി ഒടുവിൽ തീരുമാനിച്ചു. രാ വിലെയും ഉച്ചക്കുമുള്ള ആഹാരം വീട്ടിലുള്ളവർ ആ രും അറിയാതെതന്നെ അവൾ സാധുക്കൾക്കു കൊടു ത്തുവന്നു. തന്റെ രാവിലത്തെ ഭക്ഷണം ദാനം ചെ യ്യുന്നതിനു് തക്കആളിനെ കിട്ടാതെയിരുന്നാൽ അവ ൾ അതു് ആരും അറിയാതെ കഞ്ഞിവെള്ളത്തിൽ ക ലക്കി കളകയോ അടുത്തുള്ള ആററിൽ നഷ്ടപ്പെടുത്തു കയോ ചെയ്യും. സ്കൂളിൽപോകുമ്പോൾ ഉച്ചഭക്ഷണ ത്തിനു് തന്റെ മാതാവു കൊടുത്തയക്കുന്ന ചോറു് വഴിയിൽ കാണുന്ന സാധുക്കൾക്കു് അവൾ കൊടുക്കു മായിരുന്നു. ഇങ്ങനെ വീട്ടിലുള്ളവർ ആരും അറിയാ തെതന്നെ ആ കന്യക തന്റെ ആഹാരം കുറച്ചു തുടങ്ങി.

## ദൈവമാതാവിന്റെ പ്രത്യക്ഷത.

ഒരുനേരത്തെ ഭക്ഷണത്തോടുകൂടിയ ആ പുണ്യ വതിയുടെ വ്രതത്തിന്റെ പത്താംദിവസം രാത്രി പ ന്ത്രണ്ടുമണി സമയം. പ്രകൃതിതന്നേ നിശ്ചേഷ്ടയായി കാണപ്പെടുന്നു. തൈക്കാടവിലുള്ള എല്ലാവരും ഗാഢ നിദ്രയിലാണു്.

"ഇലപോലുമനങ്ങിടാത്തതാകും
നിലയേന്തിക്ഷിതിചിത്രതുല്യയാക്കി"

എന്നു് ഒരു കവി പറയുന്നതുപോലെ മന്ദമാരുതൻ അടിക്കാത്തതിനാൽ ഇലകൾപോലും അനങ്ങുന്നി

ല്ല. പ്രകൃതിവസ്തുക്കൾ ചിത്രത്തിലെന്നവണ്ണം കാണ പ്പെടുന്നു. നമ്മുടെ യുവതിയാകട്ടെ പാതിരാത്രിക്കു ള്ള പ്രാൎത്ഥനക്ക് ഉണൎന്നു നമസ്കാരം ആരംഭിച്ചു. പ്രാർത്ഥനയുടെ അവസാനത്തിൽ ഇതാ പാദങ്ങൾ താഴെ സ്പർശിക്കാതെ ശോഭയോടുകൂടി ദൈവമാതാ വ് ആ പുണ്യവതിയുടെ മുമ്പിൽ പ്രത്യക്ഷയായി. പടത്തിൽ കണ്ടിട്ടുള്ളതുപോലെയുള്ള സുപ്രസന്ന മുഖ ഛായയിൽ അവൾ മാതാവിനെ കണ്ടു. മുമ്പ് കൎത്താ വ് അവൾക്കു പ്രത്യക്ഷപ്പെട്ടിട്ടുള്ളതിനാൽ ഇപ്പോൾ ദൈവമാതാവിൻെറ കാഴ്ചയിൽ ആ കന്യക ഭയപ്പെ ട്ടില്ല. അവൾ സ്നേഹിക്കുന്ന മാതാവിനെ ഭക്ത്യാദര പൂൎവ്വം അവൾ വന്ദിച്ചു. അപ്പോൾ കന്യാവ്രതജീവി തത്തിൻെറ സകല രീതികളും അതിൻെറ ശ്രേഷ്ഠ തയും ആ പുണ്യവതിക്ക് മാതാവ് പറഞ്ഞുകൊടു ത്തു. കൂടാതെ മൂന്നുദിവസത്തെ മൌനവ്രതംകൂടെ അവൾ എടുക്കണമെന്ന് ദൈവമാതാവ് അവളോ ടു കല്പിച്ചു. അതിൻെറശേഷം അപ്രത്യക്ഷയായി. തനിക്ക് പ്രത്യക്ഷപ്പെട്ട ദൈവമാതാവിൻെറ കല്പന യെ ശിരസാ വഹിച്ച് ആ കന്യക മൂന്നു ദിവസത്തേ മൌനവ്രതമെടുത്തു.

കന്യകയുടെ വ്രതത്തിൻെറ മൂന്നാംദിവസം രാ ത്രി ഒമ്പതുമണിക്ക് പ്രാൎത്ഥനാമുറിയിൽവച്ച് കൎത്താ വ് വീണ്ടും അവൾക്കു പ്രത്യക്ഷനായി. ജീവിത ത്തിലുണ്ടാകുന്ന കഷ്ടതകൾ, പ്രയാസങ്ങൾ ഇവ എ ല്ലാം കൎത്താവ് അവൾക്കു പറഞ്ഞുകൊടുത്തു. കൂടാ തെ സഭാമാതാവിനു് കീഴ്പ്പെട്ട് ജീവിക്കണമെ

ന്നു കത്താവു് അവളോടു കല്പിച്ച ദൈവത്തിൻെറ കൽപ്പനപ്രകാരം ഭാവിജീവിതം നയിക്കുന്നതിനത്രേ. ആ പുണ്യവതി നിശ്ചയിച്ചു. പൗരസ്ത്യ കാതോലിക്കാസിംഹാസനത്തിൻെറ കീഴിൽ മലങ്കര ഓർതൊഡോക്സ് സുറിയാനിസഭയിലെ ഒരു അംഗമായി തൻെറ പിതാക്കന്മാരേപ്പോലെ അതിലെ കല്പനകളെ എല്ലാം അനുസരിച്ചു് ജീവിക്കുന്നതു് ഒരു ഭാഗ്യമായി അവൾ കരുതി. വി. കർബാനയിൽ സംബന്ധിക്കാതെ ഒരു ഞായറാഴ്ചപോലും ആ കന്യക അന്യഥാ ചെലവിടുകയില്ല. . നോമ്പുകൾ നിഷ്ഠയോടുകൂടി ആചരിക്കുക, യാമപ്രാർത്ഥനകൾ മുടക്കംകൂടാതെ നടത്തുക; ഇവയിലെല്ലാം ആ കന്യകയ്ക്കു് നിർബന്ധമുള്ള കാര്യങ്ങളായിരുന്നു.

## പരിശുദ്ധാത്മശക്തി.

നമ്മുടെ കന്യകയ്ക്കു് വിശുദ്ധ സ്ലീബാ കാണപ്പെട്ട ദിവസം മുതൽ എല്ലാ യാമങ്ങളിലും ദൈവത്തിൻെറ മാലാഖമാരിൽ പ്രധാനിയായ ഗബ്രിയേൽ മാലാഖ വന്നു് ആ പുണ്യവതിയെ യാമപ്രാത്ഥനയ്ക്കു വിളിക്കുക പതിവായി തീൎന്നു. രാത്രിസമയങ്ങളിൽ നല്ല ഉറക്കത്തിലായാലും യാമങ്ങളുടെ കൃത്യസമയങ്ങളിൽ വിശുദ്ധമാലാഖ തട്ടിവിളിക്കുന്നതിൻവണ്ണം ആ കന്യക എഴുന്നേൽക്കാറുണ്ടു്.

യേശുമ്ശിഹായുടേയും തൻെറ മാതാവിൻെറയും പ്രത്യക്ഷതയ്ക്കുശേഷം എല്ലാ ശനിയാഴ്ചയും സന്ധ്യക്കു് ആ കന്യകയ്ക്കു് പരിശുദ്ധാത്മശക്തി പ്രത്യേ

കമായി ലഭിക്കുക പതിവായി തീൎന്നു. ഇങ്ങനെ പരിശുദ്ധാത്മായുടെ ശക്തി കിട്ടി കഴിയുമ്പോൾ ഓരോ ആളുകൾ ആ പുണ്യവതിയുടെ അടുക്കൽ വന്നു് അവരുടെ ഭാവികാൎയ്യങ്ങളേപ്പററിയും സംശയമുള്ള വിഷയങ്ങളേപ്പററിയും ചോദിച്ചു് അറിഞ്ഞുകൊണ്ടിരുന്നു.

തിരുവിതാംകൂർ ഹൈക്കോടതിയിലെ സുപ്രസിദ്ധവക്കീലും, ഓർത്തൊഡോക്സ് സുറിയാനിസഭയിലെ ഒരു അത്മായനേതാവും നിയമപണ്ഡിതനുമായിരുന്ന നിരണത്തു് ഇലഞ്ഞിക്കൽ ശ്രീമാൻ ഇ. ജെ. ജോൺ വക്കീൽ അവർകളുടെ മരണതീയതി ഒരാഴ്ചയ്ക്കു മുമ്പു് അദ്ദേഹത്തിന്റെ സീമന്തപുത്രിയോടു ഈ കന്യക പ്രവചിച്ചതാണു്. ഈ വിവരം അറിഞ്ഞു് ശനിയാഴ്ച സന്ധ്യതോറും അനവധി ആളുകൾ തൈക്കടവിൽവന്നു തങ്ങൾക്കു അറിയേണ്ട കാൎയ്യങ്ങൾ ആ കന്യകയോടു് ചോദിച്ചു ഗ്രഹിച്ചുകൊണ്ടിരുന്നു. ഇപ്പോൾ തിരുവിതാംകൂർ ഹൈക്കോടതിയിൽ വ്യവഹരിക്കുന്ന മി. ഇ. ജെ. ഫീലിപ്പോസ് വക്കീൽ ഒരു ദിവസം തൈക്കടവിൽവന്നു ചില കാൎയ്യങ്ങൾ ആ കന്യകയോടു് ചോദിക്കയുണ്ടായി. വക്കീൽ:–"ഈ പറയുന്ന കാൎയ്യങ്ങൾ ഞങ്ങൾ എങ്ങിനെ വിശ്വസിക്കുന്നു" എന്നു് അവസാനമായി ചോദിച്ചു. പരിശുദ്ധാത്മശക്തിയിൽ ഇരുന്ന ആ പുണ്യവതി ഇങ്ങനെ മറുപടികൊടുത്തു. ഈ ആണ്ടിൽ കഷ്ടാനുഭവആഴ്ചയിൽ പഞ്ചമുറിവുകൾ ഈ കന്യകയിൽ പ്രത്യക്ഷമാകും" ഈ പ്രവചിച്ചകാൎയ്യം കേട്ടവർ

എല്ലാവരും ഹൃദയത്തിൽ സംഗ്രഹിച്ചു. പരിശുദ്ധാത്മനിറവിൽ ഇരിക്കുമ്പോൾ സംസാരിക്കുന്ന കാൎയ്യങ്ങൾ ആ കന്യകക്കു് പിന്നീടു് ഓൎമ്മ കാണുകയില്ല. പഞ്ചമുറിവുകൾ ശരീരത്തിൽ പ്രത്യക്ഷപ്പെട്ടും എന്നുള്ള പരിശുദ്ധരൂഹായുടെ പ്രവചനം കേട്ടവർ ആ കാൎയ്യം ആ കന്യകയോടു് പറയാതെ രഹസ്യമായി സൂക്ഷിച്ചു.

---

അദ്ധ്യായം 3.

## പഞ്ചമുറിവുകൾ.

ആയിരത്തി ഒരുനൂററി പതിനെട്ടാമാണ്ടത്തെ പൌരസ്ത്യസഭക്കാരുടെ അമ്പതുനോമ്പു് ആരംഭിക്കുന്നതിൻെറ തലേദിവസം ആ പുണ്യവതി പത്തനംതിട്ടയ്ക്കു പോയി. അവിടെ ഉദ്യോഗാൎത്ഥം താമസിക്കുന്ന പിതൃസഹോദരൻെറ വീട്ടിൽ താമസിച്ചു. നോമ്പുദിവസങ്ങളിൽ നാല്പതു ദിവസം ആ കന്യക ഇരുപത്തിരണ്ടര (പകൽ മൂന്നുമണി) വരെ ഉപവസിച്ചുവന്നു. നമ്മുടെ കന്യകയുടെ ഉപവാസത്തേയും ആത്മനിറവിനേയുംപററി കേട്ടു് അനേകം ആളുകൾ തന്നെ കാണുന്നതിനു് അവിടെ വന്നുകൊണ്ടിരുന്നു. ഇപ്പോൾ മുൻസിപ്പായിരിക്കുന്ന ശ്രീമാൻ, ഈ. എം. കോവൂർ അവർകൾ നോമ്പിൻെറ നാല്പതാംദിവസം നമ്മുടെ കന്യകയുടെ താമസസ്ഥലത്തുവന്നു ചില ചോദ്യങ്ങൾ ആ കന്യകയോടു ചോദിച്ചു. അദ്ദേഹത്തിൻെറ എല്ലാ ചോദ്യങ്ങൾക്കും തക്ക സമാധാനം പറഞ്ഞുകൊടുത്തു.

മി. ഈ. എം. കോവൂർ:—"ഇപ്പോൾ ഒരടയാളം ഈ ആളിൽ കാണിച്ചാൽ ഞാൻ വിശ്വസിക്കാം" എന്ന് ആത്മശക്തിയിൽ ഇരുന്ന കന്യകയോട് അദ്ദേഹം പറഞ്ഞു.

"നിന്റെ വലത്തുകൈ നീട്ടുക" എന്ന് കർത്താവ് അവളോട് കല്പിച്ചു. അവൾ ഉടനേ കൈ നീട്ടി. അപ്പോൾ ആ കൈപ്പത്തിയുടെ അകത്ത് കുരിശുരൂപത്തിൽ തൊലി പൊട്ടി രക്തം ഒഴുകി. എന്തൊരു അത്ഭുതം! അവിടെ നിന്നിരുന്ന എല്ലാവർക്കും രോമാഞ്ചം ഉണ്ടായി. കണ്ണുകൾ നിറഞ്ഞു. ശിരസ്സുകൾ താനേ വണങ്ങി അവിടുത്തെ ദൈവസാന്നിദ്ധ്യത്തിൽ പ്രചോദിതരായി ദൈവശക്തിയിൽ വിശ്വസിച്ചു. താർക്കികനായി നിന്ന മി. ഈ. എം. കോവൂർ പെട്ടെന്ന് തലകുനിച്ച് ദൈവത്തെ സ്തുതിച്ചു. അവരുടെ കണ്ണുകളുടെ മുമ്പിൽ വച്ച് ദൈവം പ്രവർത്തിച്ച അത്ഭുതത്തിൽ അവർ വിസ്മയഭരിതരായി മി. ഈ. എം. കോവൂർ ആ പുണ്യവതിയുടെ കൈയ്യിൽ പൊട്ടിഒലിച്ച രക്തത്തിൽ തന്റെ വിരൽ തൊട്ടു പാനം ചെയ്തു. അതോടുകൂടി അദ്ദേഹത്തിന വളരെക്കാലമായി ഉണ്ടായിരുന്ന വയററിൽവേദന പാടെ നീങ്ങി സൌഖ്യമായി. ആ രോഗം പിന്നീട് അദ്ദേഹത്തിന് ഉണ്ടായിട്ടില്ല.

ദുഃഖശനിയാഴ്ച വൈകിട്ട് മററു ഭാഗങ്ങളിൽ കൂടി കുരിശ് പൊട്ടും എന്ന് മേൽ പറഞ്ഞ സംഭവം ഉണ്ടായ ദിവസം തന്നെ പരിശുദ്ധാത്മാവ് വീണ്ടും പ്രവചിക്കയുണ്ടായി. കഷ്ടാനുഭവആഴ്ചയിൽ

ഒന്നിടവിട്ട ദിവസങ്ങളിൽ ഒരു നേരമെ ഭക്ഷിക്കാവൂ എന്ന് വിശുദ്ധരൂഹാ അവളോടു കല്പിച്ചു. അപ്രകാരം ആ കന്യക വ്രതം തുടൎന്നു. ഈ സംഭവങ്ങൾ അറിഞ്ഞു് ഉൗശാനഞായറാഴ്ച ഇരുപത്തിഅഞ്ചു രോഗികൾ ആ പുണ്യവതിയുടെകൂടെ പ്രാൎത്ഥിപ്പാൻ ചെന്നു. അവരുമായി ആ കന്യക പ്രാൎത്ഥനയും ധ്യാനവും നടത്തിവന്നു. പെസഹാവ്യാഴാഴ്ചയുടെ തലേദിവസം വൈകിട്ടു് അവർ പത്തനംതിട്ട പള്ളിയിൽ പ്രാൎത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ ആ കന്യകയുടെ താമസവീട്ടിലുള്ള പ്രാർത്ഥനാമുറിയിൽ മൂന്നു കുരിശുകൾ തൂങ്ങിക്കിടക്കുന്നതായി അവിടെ ഉണ്ടായിരുന്നവർ കണ്ടു. അവരെല്ലാം അത്ഭുതപ്പെട്ടു. അല്പം കഴിഞ്ഞപ്പോൾ അവ മൂന്നും അപ്രത്യക്ഷമായി. ഈ കന്യകമൂലം നടക്കുന്ന അത്ഭുതങ്ങളിൽ അവർ വിസ്മയിച്ചു.

പത്തനംതിട്ടയിൽ മാക്കാംകുന്നു് പള്ളി എന്നു് പ്രസിദ്ധമായ ഓർത്തൊഡോക്സ് സുറിയാനി പള്ളിയിൽവച്ചു് ദുഃഖവെള്ളിയാഴ്ച ഇരുപത്തിരണ്ടരയ്ക്കു് ആ പുണ്യവതിക്കു് ശരീരമാസകലം കഠിനമായ വേദനയുണ്ടായി. അവളുടെ ഉള്ളിൽ രക്തം തിളക്കുന്നതുപോലെയും അസ്ഥികൾ നുറുക്കപ്പെടുന്നതുപോലെയും അവൾക്കു തോന്നി. ലോകരക്ഷിതാവായ യേശുമ്ശിഹാ തന്റെ തിരുമേനിയിൽ സഹിച്ച കഷ്ടപ്പാടുകളുടേയും വേദനകളുടേയും ഒരംശം തന്റെ ശരീരത്തിലും അനുഭവിപ്പാൻ ഇടയാകുന്നതിൽ ആ പുണ്യവതി ദൈവത്തെ സ്തുതിച്ചു. അനേകം ശുദ്ധിമാന്മാരും ശുദ്ധിമതികളും ഇപ്രകാരം കൎത്താവിന്റെ

കഷ്ടാനുഭവത്തിന്റെ ഒരു ഭാഗം തങ്ങളുടെ ശരീരം കൊണ്ടും അനുഭവിക്കുന്നതിനു് ആഗ്രഹിച്ചു് പ്രാത്ഥിച്ചിട്ടുണ്ടു്.

ദുഃഖശനിയാഴ്ച രാത്രിയിൽ പഞ്ചമുറിവുകൾ നമ്മുടെ യുവതിയിൽ പ്രത്യക്ഷപ്പെട്ടും എന്നു് നേരത്തെ പരിശുദ്ധാരൂഫാ അരുളീട്ടുള്ളതു് ആ വീട്ടിലുള്ള എല്ലാവക്കം ഓമ്മയുണ്ടായിരുന്നു. അതിനാൽ ആ കന്യകയെ ഏതു സമയത്തും സൂക്ഷിക്കുന്നതിനു മൂന്നു സ്ത്രീകളെ അവളുടെ പിതൃസഹോദരനായ മി. ററി. വി. ചെറിയാൻ ബി. എ. ഏർപ്പാടു ചെയ്തിരുന്നു. ആ ദുഃഖശനിയാഴ്ചദിവസം ആ കന്യക എവിടെപോയാലും ഈ സ്ത്രീകൾ അവളെ അനുഗമിച്ചിരുന്നു. സ്നാനത്തിനായി നമ്മുടെ യുവതി കുളിമുറിയിൽ പോയപ്പോൾ അവരും അവിടെ കടന്നു ചെന്നു. ഈ സ്ത്രീകൾ തന്നെ ഇപ്രകാരം അനുഗമിക്കുന്നതിന്റെ രഹസ്യം ആ കന്യകയ്ക്കു് മനസ്സിലാക്കാൻ കഴിഞ്ഞില്ല. അവളുടെ കൈയ്യിൽ വല്ല മുട്ടുസൂചിയും സൂക്ഷിച്ചിട്ടുണ്ടോ എന്നു് അറിവാൻ ആ സ്ത്രീകൾ അവളുടെ കൈകൾ പിടിച്ചു് പരിശോധിച്ചുനോക്കി.

നേരം സന്ധ്യയായി· ആ വീട്ടിലുള്ളവർ തമ്മിൽ തമ്മിൽ ഏതോ ചെവികളിൽ മന്ത്രിക്കുന്നുണ്ടു്. മററു് കുറേ ആളുകളും അവിടെ വന്നുചേന്നു. നമ്മുടെ കന്യക കുളിയും കഴിഞ്ഞു് പ്രാത്ഥനാമുറിയിൽ വന്നപ്പോൾ എട്ടുമണി അടിച്ചു് ഇരുപതു മിനിട്ടു് കഴിഞ്ഞിരുന്നു. എന്തൊരു അത്ഭുതം അവൾ സൂക്ഷി

ച്ചുനോക്കിയപ്പോൾ കൎത്താവു് ആ മുറിയിൽ വന്നിട്ടു് തിരിച്ചുപോകുവാനുള്ള ഭാവത്തിൽ നില്ക്കുന്നതായി അവൾ കണ്ടു. അന്നു് ആ കന്യക സന്ധ്യാപ്രാൎത്ഥനയ്ക്കു വന്നതു് വളരെ താമസിച്ചാണെന്നു അവൾക്കു ബോദ്ധ്യമായി. അവളുടെ ബലഹീനതയിൽ അവൾ പശ്ചാത്തപിച്ചു കൎത്താവിനോടു് ആ പുണ്യവതി ക്ഷമ ചോദിച്ചു

കൎത്താവു്:—"നീ ഇന്നു്സന്ധ്യാപ്രാർത്ഥനയ്ക്കു് താമസിച്ചു് വന്നതിനാൽ പഞ്ചമുറിവുകൾ നിന്നിൽ പ്രത്യക്ഷപ്പെടുമ്പോൾ നിൻെറ ഇടത്തുകാലിൽ കുരിശു തെളിയാതെ പോകട്ടെ" എന്നു് അവളോടു കല്പിച്ചു. അതിൻെറശേഷം താൻ അദൃശ്യനായി. ഉടനെ ആ പുണ്യവതി ബോധരഹിതയായി നിലം പതിച്ചു. ശരീരമാസകലം വേദനയുള്ളവളേപ്പോലെ ആ കന്യക നിലത്തു കിടന്നു് ഉരുണ്ടു തുടങ്ങി. അര മണിക്കൂർ അങ്ങിനെ കഴിഞ്ഞു. ഇതാ നമ്മുടെ പുണ്യവതി നിശ്ചേഷ്ടയായി കിടക്കുന്നു. ആ പ്രാൎത്ഥനമുറിയിൽ കൂടിയിരുന്ന ആളുകൾ അവളേ സൂക്ഷിച്ചു നോക്കുമ്പോൾ കൈകാലുകളിലും മാർവ്വിലും കുരിശു പൊട്ടി രക്തം ഒലിക്കുന്നുണ്ടു്. യേശുമ്ശിഹായിക്കു് ഉണ്ടായ ആണിപാടുകളേപ്പോലെ അവ ദൃശ്യമായി. അവർ എല്ലാവരും അത്ഭുതപരതന്ത്രരായി; തറയിൽ മുട്ടുകുത്തി ഈ അതിശയസംഭവം ആ കന്യകയിൽ കൂടെ പ്രത്യക്ഷപ്പെടുത്തിയ സർവ്വശക്തനെ അവർ വന്ദിച്ചു. ഈ മഹൽസംഭവംകേട്ടു് അനവധി ആളുകൾ ആ പുണ്യവതിയെ കാണ്മാൻ പലസ്ഥലത്തു

നിന്നും വന്നുകൊണ്ടിരുന്നു. ഉയർപ്പുപെരുനാൾവരെ പത്തനംതിട്ടയിൽ താമസിച്ചശേഷം വീട്ടിലേക്കു മടങ്ങിപ്പോയി.

## പരിശുദ്ധന്മാർ

ആ പുണ്യവതിയിൽ പഞ്ചമുറിവുകൾ പ്രത്യക്ഷമായശേഷം പ്രാർത്ഥനാസമയങ്ങളിൽ ദൈവമാതാവു് പ്രത്യക്ഷമാകയും മാതാവും കന്യകയുംകൂടി സംസാരിക്കയും പതിവായിതീർന്നു. മാതാവിനേക്കൂടാതെ ഓരോ പരിശുദ്ധന്മാരേയും മാറി മാറി കണ്ടുകൊണ്ടിരുന്നു. ഈ കൂട്ടത്തിൽ മാർ ഗീവറുഗീസ് സഹദാ, മാർ സ്തേപ്പാനോസ് സഹദാ, പരുമല കാലംചെയ്ത മാർ ഗ്രീഗോറിയോസ് തിരുമേനി, മാർ പീലക്സിനോസ് തിരുമേനി മുതലായ പരിശുദ്ധന്മാർ ഉൾപ്പെട്ടിരുന്നു. രക്തസാക്ഷികളായി മരിച്ച സഹദേന്മാർ പ്രത്യക്ഷപ്പെടുമ്പോൾ അവർ അവരുടെ അനുഭവങ്ങൾ പറഞ്ഞു് ആ കന്യകയെ ഗുണദോഷിക്കുമായിരുന്നു അവരുടെ ദൃഷ്ടാന്തങ്ങൾ ആ പുണ്യവതിയെ കൂടുതൽ ധൈര്യപ്പെടുത്തുകയും ആശ്വസിപ്പിക്കുകയും ചെയ്തു. പരീക്ഷകളിലും കഷ്ടതകളിലും ജയം നേടുന്നതിന് സഹദേന്മാരുടെ അനുഭവങ്ങൾ അവളേ സഹായിച്ചു. പുതിയ ജീവിതാനുഭവങ്ങളിലേക്ക് അവ നമ്മുടെ യുവതിയെ വഴിനടത്തി. ഈലോകജീവിതത്തെവിട്ടു് ഒരു നവീന ജീവിതത്തിൽ പ്രവേശിച്ചിരിക്കുന്ന പരിശുദ്ധന്മാർ, അവർ എത്തിച്ചേന്നിരിക്കുന്ന മനോഹരസ്ഥലത്തേക്കു് ആകർഷണീയ

മായ അവസ്ഥയിലേക്ക് എല്ലാ മനുഷ്യരും ചെന്നു ചേരുന്നതിന്ന് ആഗ്രഹിക്കുന്നവരാണു്. അവർ അതിനുവേണ്ടി ആഗ്രഹിക്കമാത്രമല്ല, നിത്യവും പ്രവൎത്തിക്കയും ചെയ്യുന്നുണ്ടു്.

## പരിശുദ്ധന്മാരുടെ ഭാഗ്യാവസ്ഥ.

വിശുദ്ധന്മാരുടെ പ്രത്യക്ഷത മുതൽ അവരുടെ സൗഭാഗ്യനിലയെപ്പററി ആ പുണ്യവതി പലപ്പോഴും ചിന്തിച്ചുകൊണ്ടിരുന്നു. പരിശുദ്ധ പത്രോസ് ശ്ലീഹാ പറയുന്നു. "നിങ്ങളെ ക്രിസ്തുവിൽ തൻെറ നിത്യതേജസ്സിനായി വിളിച്ചിരിക്കുന്നു" 1 പത്രോ. 5:10. തേജസ്സ് ദൈവത്തിനുള്ളതാകുന്നു എന്നാൽ പരിശുദ്ധന്മാൎക്കും ദൈവതേജസ്സ് ലഭിക്കുന്നുണ്ടു്. വി. ദാവീദ പറയുന്നു. "നിൻെറ ആലോചനയാൽ നീ എന്നെ നടത്തും. പിന്നത്തേതിൽ മഹത്വത്തിലേക്ക് എന്നെ കൈക്കൊള്ളും" സങ്കീ. 73:24 ഈ മഹത്വം നീതീകരണത്തോടു് ബന്ധപ്പെട്ടിരിക്കുന്നു. "താൻ മുൻനിയമിച്ചവരെ വിളിക്കയും വിളിച്ചവരെ നീതീകരിക്കയും, നീതീകരിച്ചവരെ തേജസ്കരിക്കയും ചെയ്തു" (റോമ. 8:30) ദൈവത്തിൻെറ കൃപാവരങ്ങൾ ഒന്നിനോടൊന്നു ചേൎത്തു യോജിപ്പിച്ചിരിക്കുന്നു ക്രിസ്തുവിൻെറ നീതിയാൽ നാം നീതീകരിക്കപ്പെട്ടപ്പോൾ അവൻമൂലം നാം മഹത്വീകരിക്കപ്പെടുകയും ചെയ്യുന്നു.

രക്ഷ മഹത്വവുമായി അനുബന്ധിച്ചിരിക്കുന്നു. അതുകൊണ്ട് ക്രിസ്തുയേശുവിലുള്ള രക്ഷ നിത്യതേജസ്സോടുകൂടി വൃതന്മാൎക്ക് കിട്ടേണ്ടതിനു ഞാൻ അവൎക്കായി സകലവും സഹിക്കുന്നു എന്നു് വി. പൌലോസ്ശ്ളീഹാ പറയുന്നു. ആദ്യമായി പാപമോചനവും, പിന്നീട് വീണ്ടുംജനനവും, ശുദ്ധീകരണവും ഉണ്ടാകുന്നു. ശുദ്ധീകരണത്തിനുശേഷം മഹത്വീകരണം സിദ്ധിക്കുന്നു. യേശുക്രിസ്തുവിനോടുള്ള കൂട്ടായ്മയാൽ നാം അവനോടു സമന്മാരായി തീരുന്നു. "എന്നാൽ മൂടുപടം നീങ്ങിയ മുഖത്തു് കൎത്താവിൻെറ തേജസ്സിനെ കണ്ണാടിപോലെ പ്രതിബിംബിക്കുന്നവരായി നാം എല്ലാവരും ആത്മാവാകുന്ന കൎത്താവിൻെറ ദാനമായി തേജസ്സിനാൽ തേജസ്സു പ്രാപിച്ച് അതേ പ്രതിമയായി രൂപാന്തരപ്പെടുന്നു". നമ്മുടെ കഷ്ടതകളും ദുഃഖങ്ങളും ഈ തേജസ്സിൻെറ പ്രാപ്തിക്കായി നമ്മെ സഹായിക്കുന്ന ഘടകങ്ങൾ ആകുന്നു. "ഞൊടിനേരത്തേക്കുള്ള ഞങ്ങളുടെ ലഘുവായ കഷ്ടത, അനവധി തേജസ്സിൻെറ നിത്യഘനം ഞങ്ങൾക്കു് കിട്ടുവാൻ ഹേതുവാകുന്നു"

യേശുക്രിസ്തുവിനോടുള്ള ഇന്നത്തെ നമ്മുടെ സംസൎഗ്ഗം, ആ തേജസ്സിൻെറ ഉറപ്പുകൂടെയാകുന്നു. "നാം അവനോടുകൂടി തേജസ്കരിക്കപ്പെടേണ്ടതിനു് അവനോടുകൂടി കഷ്ടത അനുഭവിക്കണം" നാം മ്ശിഹായോടുകൂടി തടവിൽ പോകുക എന്നുള്ളതു് അവനോടുകൂടി സിംഹാസനത്തിൽ പ്രവേശിക്കുക എന്നതിൻെറ നാന്ദിയാകുന്നു. നാം ക്രിസ്തുവിനോടുകൂ

ടി വേദനപ്പെടുക എന്നതു് അവനോടുകൂടി സ്വൎഗ്ഗീയ സിംഹാസനത്തിൽ ഇരുന്നു് ഭരിക്കുക എന്നതിന്റെ ഉറപ്പാകുന്നു. അവൻമൂലം നാം പീഡിതരും അപമാനിക്കപ്പെട്ടവരും ആയി തീരുമ്പോൾ, അവന്റെ മഹത്വത്തിനും പ്രതാപത്തിനും നാം യോഗ്യരായി തീരുന്നു. "നിങ്ങളാകുന്നു എന്റെ പരീക്ഷകളിൽ എന്നോടുകൂടി നടന്നവർ. എന്റെ പിതാവു് എനിക്കു രാജ്യം നിയമിച്ചിരുന്നതുപോലെ, ഞാൻ നിങ്ങൾക്കും നിയമിച്ചുതരും" (ലൂക്കോ. 22:28) അതിനാൽ ക്രിസ്ത്യാനിക്കു് കിരീടത്തിനു വഴിതെളിക്കുന്ന ക്രൂശിനെ സന്തോഷപൂൎവ്വം നാം വഹിക്കണം. യുദ്ധത്തിൽ പങ്കെടുക്കുന്നവർ വിജയത്തിലും പങ്കാളികളാണല്ലൊ.

തേജസ്സ് ആത്മാവിനു തന്നെയല്ലാ ശരീരത്തിനുംകൂടിയാകുന്നു. ശരീരം അപമാനത്തിൽ വിതയ്ക്കപ്പെടുന്നു. തേജസ്സിൽ ഉയൎക്കുന്നു.

"അവൻ സകലവും തനിക്കു കീഴ്പ്പെടുത്തുവാൻ കഴിയുന്ന തന്റെ വ്യാപാരശക്തികൊണ്ടു് നമ്മുടെ താഴ്മയുള്ള ശരീരത്തെ തന്റെ മഹത്വമുള്ള ശരീരത്തോടു് അനുരൂപമായി രൂപാന്തരപ്പെടുത്തും" നമ്മുടെ ശാരീരിക ബലഹീനതകളോ കുറവുകളോ നാം സ്വൎഗ്ഗത്തിലേക്കു കൊണ്ടുപോകുന്നില്ല. നമ്മുടെ ഈ ശരീരം അമർത്യവും അനശ്വരവും ആയ നിലയിൽ എത്തുന്നു. നാം ഉയിൎത്തെഴുന്നേൽക്കുമ്പോൾ നമ്മുടെ ശരീരം നവമായ ശക്തിയെ പ്രാപിക്കുന്നു.

"ബലഹീനതയിൽ വിതയ്ക്കപ്പെടുന്നു; ശക്തിയിൽ ഉയക്കുന്നു" ഈ ഭൌമികശരീരം മഹിമയിലേക്കും, മഹത്വത്തിലേക്കും ഉയത്തപ്പെടും?

ഒരു പരിശുദ്ധനേ സംബന്ധിച്ചിടത്തോളം മഹത്വം എന്നതിൻെറ അത്ഥം താഴെ വിവരിക്കുന്നവ ആകുന്നു. ശുദ്ധീകരിക്കപ്പെട്ട സ്വഭാവം; പൂണ്ണമാക്കപ്പെട്ട മനുഷ്യത്വം; പരിപൂണ്ണ വിജയം; സ്വഗ്ഗീയ സ്വീകരണം ഇവതന്നെ. മനുഷ്യൻെറ നില സൃഷ്ടി കൊണ്ടുതന്നെ ശ്രേഷ്ഠതരമാകുന്നു. "നീ അവനെ ദൈവദൂതന്മാരേക്കാൾ അല്പമാത്രം താഴ്ത്തി തേജസ്സും ബഹുമാനവും അവനെ അണിയിച്ചിരിക്കുന്നു. നിൻെറ കൈകളുടെ പ്രവൃത്തികൾക്കു നീ അവനെ അധിപതിയാക്കി സകലത്തേയും അവൻെറ കാൽ കീഴെ ആക്കിയിരിക്കുന്നു". എന്നാൽ ഇതിലും ഉപരിയായ പദവിയിലേക്കു, നമുക്കു മുമ്പായി കടന്നു പോയ വിശുദ്ധന്മാരുടെ ഗണങ്ങളിലേക്കു പ്രവേശിപ്പാൻ നാം ഒരുക്കപ്പെട്ടവരാകുന്നു. "നാം ഇപ്പോൾ ദൈവമക്കൾ ആകുന്നു. നാം ഇന്നതു ആകും എന്നു ഇതുവരെ പ്രത്യക്ഷമായിട്ടില്ല. അവൻ പ്രത്യക്ഷനാകുമ്പോൾ നാം അവനെ താൻ ഇരിക്കുന്നപ്രകാരം തന്നെ കാണുന്നതാകകൊണ്ടു അവനോടു സദൃശന്മാർ ആകും എന്നു നാം അറിയുന്നു" 1 യോഹ. 3:2. ദൈവത്തിൻെറ മഹത്വംകൊണ്ടു നാം മഹത്വപ്പെടും.

"നിൻെറ ആലോചനയാൽ നീ എന്നെ നടത്തും. പിന്നത്തേതിൽ മഹത്വത്തിലേക്കു എന്നെ

കൈക്കൊള്ളും" സ്വൎഗ്ഗത്തിൽ എനിക്ക് ആരുണ്ട്? ഭൂമിയിലും നിന്നെയല്ലാതെ ഞാൻ ഒന്നും ആഗ്രഹിക്കുന്നില്ല. (സങ്കീ. 7:24-25) നമുക്കായി ദൈവം ഒരുക്കിയിരിക്കുന്ന തേജസ്സ് നിത്യമായിട്ടുള്ളതും ഒരിക്കലും മങ്ങിപ്പോകാത്തതും ആകുന്നു. ആ തേജസ്സ് നാം അനുഭവിക്കുംതോറും നമ്മുടെ സന്തോഷവും ഉത്സാഹവും വൎദ്ധമാനമാകുന്നു, സ്വൎഗ്ഗത്തിൽ ഈ ആനന്ദാനുഭവത്തിന് ഒരിക്കലും പഴക്കമോ വിരസതയോ ഉണ്ടാകയില്ല. അത് എന്നും നവവും ചൈതന്യപ്രദവും ആയിരിക്കും. അതിശ്രേഷ്ഠമായ ഈ തേജോലാഭത്തിനായി ആരാണ് ആഗ്രഹിക്കാത്തത്? ഈ ലോകത്തെ വിട്ട വിശുദ്ധന്മാർ ആ ഭാഗ്യാവസ്ഥയിലേക്കു കടന്നിരിക്കുന്നു. ഇപ്രകാരമുള്ള ചിന്താവീഥിയിൽ ആ കന്യക സമയം കഴിച്ചു. നമ്മുടെ പുണ്യവതിയും വിശുദ്ധന്മാരേയും ശുദ്ധിമതികളേയും അനുകരിച്ച് ദൈവം തിരുമനസ്സാകുന്ന കാലത്തോളം ഈ ലോകത്തിൽ തിരുഹിതപ്രകാരം ജീവിക്കുന്നതിന് തന്നെത്തന്നെ ദൈവത്തിനു പ്രതിഷ്ഠിച്ചു.

## രോഗികൾക്കുവേണ്ടി പ്രാൎത്ഥന.

ദൈവമാതാവും പരിശുദ്ധന്മാരും തനിക്കു കൂട്ടായി തീൎന്നതിന്റെ ശേഷം രോഗികളുടെ സൌഖ്യത്തിനുവേണ്ടി ആ പുണ്യവതി പ്രാൎത്ഥിച്ചുതുടങ്ങി. പ്രാൎത്ഥനയുടെ ശക്തിയിൽ വിശ്വാസം ഉണ്ടായിരുന്ന അനേക രോഗികൾക്ക് ആ കന്യകയുടെ പ്രാൎത്ഥനയാൽ സൌഖ്യം കിട്ടി. ദൈവം അവൾക്കു കൊടുത്ത

നിൽവരപ്രകാരം ആ കന്യക പ്രവൎത്തിപ്പാൻ തുടങ്ങി. ചില രോഗികൾക്കവേണ്ടി ആ പുണ്യവതി ഉപവാസം എടുക്കുകയും ചില ദിവസങ്ങൾ മുടങ്ങാതെ പ്രാൎത്ഥിക്കയും ചെയ്തു. സൌഖ്യം കിട്ടിയവരിൽ ഒന്നരണ്ടു് അനുഭവക്കാരുടെ സാക്ഷ്യങ്ങൾ ഇവിടെ വിവരിക്കാം.

1119-ാമാണ്ടു് കോട്ടയത്തു പുളിമൂട്ടിൽ മി. പി. എ. വക്കിയുടെ ഭാൎയ്യയ്ക്കു് ഭ്രാന്തുരോഗം പിടിപെട്ടതിനാൽ നമ്മുടെ പുണ്യവതിയുടെ അടുക്കൽ കൊണ്ടുവന്നു. ആ രോഗിയുടെ സൌഖ്യത്തിനുവേണ്ടി ആ യുവതി രണ്ടാഴ്ചത്തെ ഉപവാസവും മൂന്നാഴ്ചത്തെ ധ്യാനവും എടുത്തു്, ഉപവാസത്തിന്റെ ഏഴാംദിവസം ഭ്രാന്തി കൈവിഷം ശൎദ്ദിച്ചു് രോഗം പരിപൂൎണ്ണ സുഖമായി. പിന്നീടു് ഒരവസരത്തിൽ മി. വക്കിയുടെ മകൾ തങ്കമണിക്കു അവളുടെ മാതാവിനുണ്ടായതുപോലെയുള്ള ഭ്രാന്തു് പിടിപെട്ടു. അവളേയും നമ്മുടെ കന്യകയുടെ അടുക്കൽ കൊണ്ടുവന്നു. പ്രസ്തുത രോഗിക്കുവേണ്ടി ആ പുണ്യവതി രണ്ടാഴ്ച ഉപവസിച്ചു. ഓരോ യാമത്തിലും പ്രാൎത്ഥിച്ചു് ഓരോ കുപ്പി വെള്ളം ആ രോഗിക്കു് കുടിപ്പാൻ കൊടുത്തു. ഏഴാം ദിവസം തങ്കമണി ഉള്ളിൽഉണ്ടായിരുന്ന കൈവിഷം ശൎദ്ദിച്ചു് സുബോധമുള്ളവളായിതീൎന്നു. അവൾ ദൈവത്തെ മഹത്വപ്പെടുത്തിക്കൊണ്ടു് വീട്ടിലേക്കു തിരിച്ചുപോയി.

ഇങ്ങനെ വീട്ടിൽ വരുന്ന രോഗികൾക്കുവേണ്ടി ഒന്നും രണ്ടും ആഴ്ചകളിലെ ഉപവാസം എടുത്തതി

നാൽ വിദ്യാഭ്യാസത്തിനു അതു തടസ്സമാകും എന്നു കണ്ടു് ആ കന്യകയുടെ പിതാവു് അവളെ ശിക്ഷിക്ക കൂടി ചെയ്തു. എന്നാൽ ആ പുണ്യവതി പിതാവി ന്റെ ശിക്ഷയേയോ വീട്ടിലുള്ളവരുടെശകാരത്തേയോ കാര്യമായി വകവയ്ക്കാതെ ദൈവഇഷ്ടം തന്നിൽ നി റവേറുന്നതിനു് സന്നദ്ധയായി പ്രവർത്തിച്ചുവന്നു. രക്ഷിതാവായ മ്ശിഹാ നന്മചെയ്തുകൊണ്ടു് പല സ്തീൻനാട്ടിൽ ചുററി സഞ്ചരിച്ചതുപോലെ അനേക ൎക്കു് നന്മ ചെയ്‌വാൻ തനിക്കു് സാധിക്കുന്നെങ്കിൽ അതു് ഒരു മഹാഭാഗ്യമായി ആ പുണ്യവതി കരുതി.

---

അദ്ധ്യായം 4.

# പഞ്ചമുറിവുകൾ രണ്ടാം പ്രാവശ്യം

ആയിരത്തി ഒരുനൂററി പത്തൊമ്പതാമാണ്ടത്തെ വലിയനോമ്പിൽ നമ്മുടെ കന്യക പത്തനംതിട്ടയ്ക്കു് അടുത്തുള്ള അട്ടച്ചാക്കൽ പള്ളിയിൽ പോ യി താമസ്സമായി. അവിടെ ഉപവാസത്തിലും പ്രാ ർത്ഥനയിലും ദിവസങ്ങൾ കഴിച്ചുവന്നു. കഷ്ടാ നുഭവ ആഴ്ചയായി. ആ പുണ്യവതിയുടെ വ്രതത്തി നു് യാതൊരു മുടക്കവും ഇല്ല. ദുഃഖവെള്ളിയാഴ്ച പ്രഭാതമായപ്പോഴേക്കു് ആ കന്യകക്കു് ശരീരത്തി ൽ എല്ലായിടത്തും വേദന ആരംഭിച്ചു. രാവിലെ മു തൽ പള്ളിയിൽതന്നേ കഴിച്ചുകൂട്ടി. പകൽ 12 മണി ആയപ്പോൾ ആ പുണ്യവതിയുടെ കൈകാലുകളിലും

മാർവ്വിലും ആണിപാടുകൾ പ്രത്യക്ഷമായി. മൂന്നു മണി ആയപ്പോൾ അഞ്ചു സ്ഥാനങ്ങളിലും കുരിശുരൂപത്തിൽ തൊലിപൊട്ടി രക്തം ഒലിച്ചു. ഈ കന്യകയേ ഒരുനോക്കു കാണുന്നതിനു് ഓടിക്കൂടിയ ആളുകളുടെ പെരുപ്പംകൊണ്ടു് പള്ളിയിലും പരിസരങ്ങളിലും സ്ഥലം മതിയാകാതെയായി. അപ്പോൾ ആ പുണ്യവതി ആത്മവിവശതയിൽ പള്ളിയിൽ കിടക്കയായിരുന്നു. കുരിശു് പൊട്ടി അല്പം കഴിഞ്ഞു് സൂക്ഷിച്ചുനോക്കിയപ്പോൾ ഇതാ ആ കന്യക നിലം തൊടാതെ തറയിൽനിന്നും നാലു് ഇഞ്ചു് ഉയന്നു് അന്തരീക്ഷത്തിൽ ഒരു അത്ഭുതവസ്തു കണക്കേ കിടക്കുന്നതായി കാണപ്പെട്ടു. ഇതുകൂടെ കണ്ടപ്പോൾ പള്ളിയിലുള്ള ആളുകളുടെ ഇടയിൽ വലിയ ഒരിളക്കം തട്ടി. അവരുടെ കണ്ണുകൾ കാൺകെ അത്ഭുതങ്ങൾ പ്രവത്തിക്കുന്നവനായ ദൈവത്തെ അവർ മഹത്വപ്പെടുത്തി.

ആ പുണ്യവതി മൂന്നു മണിക്കൂർനേരം കുരിശിൽ തൂക്കപ്പെട്ട യേശുമിശിഹായേപ്പോലെ ആകാശത്തിൽ യാതൊരു ബന്ധവുംകൂടാതെ ഉയന്നുകിടന്നു. അപ്പോൾ അനേകർ അവിടെ ചുററും നിന്നു് പ്രാത്ഥിക്കുന്നുണ്ടായിരുന്നു. ഇനിയും ആ കന്യകയ്ക്കു് എന്താണു് സംഭവിപ്പാൻ പോകുന്നതു് എന്നു മററു ചിലർ ശങ്കിച്ചു. മൂന്നു മണിക്കൂർ നേരം കഴിഞ്ഞപ്പോൾ ആ പുണ്യവതി നിലം സ്പർശിക്കുകയും എഴുനേററു് മററുള്ളവരോടുകൂടി പ്രാർത്ഥിക്കയും ചെയ്തു.

ഉയിർപ്പുപെരുനാൾ കഴിഞ്ഞു് നമ്മുടെ കന്യക അട്ടച്ചാക്കൽനിന്നു് വീട്ടിലേക്ക പോയി. രണ്ടാം പ്രാവശ്യം പഞ്ചമുറിവുകൾ പ്രത്യക്ഷമായതിന്റെ ശേഷം ആഹാരത്തിൽ ചോറു് പൂർണ്ണമായി വെടിയുന്നതിന്ന പരിശുദ്ധ റൂഹായുടെ നിയോഗത്താൽ ആ പുണ്യവതി നിശ്ചയിച്ചു. ചിലപ്പോൾ പഴവർഗ്ഗങ്ങൾ വല്ലതും ഭക്ഷിക്കും. കൂടാതെ ചേന, കാച്ചിൽ, കപ്പ, ചക്ക, മുതലായവയും പാകം ചെയ്യുന്നതു് ഭക്ഷിച്ചുവന്നു. ഈ കാലത്തു് ബുധൻ, വെള്ളി, ശനി, ഞായർ ഈ നാലു ദിവസങ്ങളിൽ യാതൊന്നും ഭക്ഷിക്കാതെ പരിപൂർണ്ണ ഉപവാസത്തിൽ ജീവിച്ചു. മററു മൂന്നു ദിവസങ്ങളിൽ കായ്കനികളും കീഴങ്ങുവർഗ്ഗങ്ങളും കിട്ടുന്നതുപോലെ ഭക്ഷിച്ചുവന്നു. തന്റെ ഇപ്രകാരമുള്ള ഉപവാസം വീട്ടിലുള്ള എല്ലാവരുടെയും അഭിപ്രായങ്ങൾക്ക വിരുദ്ധമായിരുന്നു എങ്കിലും അതിന്നു് യാതൊരു വിഘ്നവും കൂടാതെ 1120-ാമാണ്ടു് ധനുമാസംവരെ ആ കന്യക അങ്ങനെ കഴിച്ചുകൂട്ടി. തന്റെ പിതാവിന്റെ നിർബന്ധംകൊണ്ടു മാത്രം വിദ്യാഭ്യാസം തുടൎന്ന ആ യുവതിയേ 1120 ധനുമാസത്തിലെ ആറാംഫാറം പരീക്ഷയിൽ ഡിറെറയിൻ ചെയ്കയാൽ കോപാന്ധനായ പിതാവു് അവളുടെ പ്രാൎത്ഥനാമുറിയിലെ കുരിശും പുസ്തകങ്ങളും എല്ലാം എടുത്തു മാററി; ഉപവാസത്തിൽനിന്നും മററും പിൻതിരിയണമെന്നു് അവളെ നിർബന്ധിച്ചു. ലൌകികപിതാവിനേക്കാൾ കൂടുതലായി സ്വൎഗ്ഗസ്ഥനായ പിതാവിനെ അനുസരിക്കണമെന്നു് പ്രാരംഭത്തിലെ

ആ പുണ്യവതിക്ക് ആത്മനിയോഗം ഉണ്ടായിരുന്നതി നാൽ അവളുടെ നിശ്ചയത്തിൽനിന്ന് പിന്തിരി ഞ്ഞില്ല.

---

അദ്ധ്യായം 5.

## ഉയരത്തിൽനിന്ന് ലഭിച്ച കുരിശ്

കന്യക എപ്പോഴും ധരിച്ചിരുന്ന കുരിശും പ്രാ ത്ഥനാപുസ്തകങ്ങളും പിതാവ് എടുത്തുമാററിയതി നാൽ ആയതിനുവേണ്ടി വീട്ടിലുള്ള ആരും അറിയാ തെ മൂന്ന് ദിവസങ്ങൾ കന്യക ഉപവസിച്ചു തൻെറ ഉപവാസത്തിൻെറ മൂന്നാം ദിവസം രാത്രിയിൽ ദൈ വമാതാവ് പ്രത്യക്ഷപ്പെട്ടു. അവളുടെ പ്രാത്ഥനാമു റിയിലെ മേശപ്പുറത്ത് ഒരു ഗ്ലാസ്സിൽ കുറെ വെള്ളം ഇരിപ്പുണ്ടായിരുന്നു. കന്യക മേശപ്പുറത്തേക്കു നോ ക്കുമ്പോൾ ഇതാ അവിടെയിരുന്ന ഗ്ലാസ്സ് മേശയി ൽനിന്നും ഉയന്ന് അന്തരീക്ഷത്തിൽ നിൽക്കുന്നു. ഏകദേശം പതിനഞ്ച് മിനിട്ടുനേരത്തേക്ക് ഗ്ലാസ്സ് യാതൊരുബന്ധവും കൂടാതെ വായുവിൽ പൊങ്ങിനി ന്നു. അപ്പോൾ ഒരു ചെറിയ കുരിശ് ഏതൊരു ലോ ഹത്താൽ നിമ്മിതമെന്ന് ഖണ്ഡിതമായിപറവാൻ കഴിയാത്ത ഒരു സ്ലീബാ ഉയരത്തിൽനിന്ന് താഴേക്കു വന്ന് ആ ഗ്ലാസ്സിലെ വെള്ളത്തിൽ വീണു. പെട്ടന്ന് ഗ്ലാസ്സ് താഴ്ന്ന് മേശപ്പുറത്തിരുന്നു. ഈ അത്ഭുത സംഭവം കാണുവാൻ നമ്മുടെപുണ്യവതിയേ കൂടാതെ

മററു ചിലർക്കുടെ അപ്പോൾ ആ മുറിയിൽ ഉണ്ടായിരുന്നു. താൻ ഉപയോഗിച്ചിരുന്ന കുരിശു് പിതാവു് എടുത്തു് മാററിക്കളഞ്ഞതിനു് പകരം ഉയരത്തിൽ നിന്നു് മഹത്വമേറിയ ഒരു കുരിശു് തനിക്കു് നൽകപ്പെട്ടതിൽ പുണ്യവതി ദൈവത്തെസ്തുതിച്ചു.

ആ കുരിശു് ഗ്ലാസ്സിൽനിന്നും എടുത്തു് ചുംബിച്ചശേഷം ഒരു പ്രത്യേകസ്ഥലത്തു് അതിനെ സൂക്ഷിച്ചുവച്ചു. പ്രസ്തുത കുരിശു് രോഗികളുടെ ശിരസ്സിൽ വച്ചു് പ്രാർത്ഥിച്ചാൽ രോഗശാന്തി ഉണ്ടാകുന്നതാണു്. എന്നാൽ അതു് ഉടനെഎടുത്തു് ഉപയോഗിക്കുന്നതിനു് കർത്താവു് കന്യകയെ അനുവദിച്ചിട്ടില്ല അവളുടെ (പഠിത്തം) വിദ്യാഭ്യാസം അവസാനിപ്പിച്ചു് ലോകചിന്തകളിൽനിന്നു് പരിപൂർണ്ണമായി വിരമിക്കുകയും, വീട്ടിൽനിന്നും ഏതെങ്കിലും കന്യാസ്ത്രീമഠത്തിലേക്കു് മാറിതാമസമാകയും ചെയ്തുകഴിയുമ്പോൾ പ്രസ്തുത കുരിശുകൊണ്ടു് രോഗശാന്തി നൽകാനുള്ള അനുവാദം സിദ്ധിക്കുന്നതാണു് എന്നു് ആത്മനിയോഗം ഉണ്ടായിട്ടുണ്ടു്. ആ കാലത്തിനു് വേണ്ടി പുണ്യവതി പ്രാർത്ഥിച്ചു് കാത്തിരിക്കയാണു്.

## സ്വർഗ്ഗീയ മന്ന.

നമ്മുടെ കഥാനായിക ആഹാരത്തിൽ ചോറു് ഒട്ടും ഭക്ഷിക്കാതെ കിഴങ്ങുകളും പഴവർഗ്ഗങ്ങളും മാത്രം തിന്നു് ജീവിച്ചുവരവേ, തന്റെ മാതാവു് ഈ വിവരം പിതാവിനോടു് അറിയിച്ചു. മകൾ നല്ല ആ

ഹാരം കഴിക്കാതെയിരുന്നാൽ ക്ഷീണിച്ചുപോകും എ ന്നു ഭയപ്പെട്ടുപിതാവു് മകളെവിളിച്ചു് ഒരു നേരമെ ങ്കിലും ചോറു ഉണ്ണണം എന്നു് നിർബന്ധമായി പറ ഞ്ഞു അതു് അനുസരിച്ചു് പ്രവർത്തിക്കായ്കയാൽ പിതാവു് മകളെ ശിക്ഷിക്കക്കൂടിചെയ്തു. ആ ശിക്ഷ യും ഒരനുഗ്രഹമായി കരുതിയ കന്യക തന്റെ നിശ്ച യത്തിൽനിന്നു് പിന്തിരിഞ്ഞില്ല. ആഹാരം വെടി യണമെന്നുള്ളതു് അവളുടെ സ്വന്തതീരുമാനമല്ലായി രുന്നു. പ്രത്യുത പരിശുദ്ധരൂഹായുടെ നിയോഗമായി രുന്നു. കന്യക ഒരുദിവസം ആത്മവിവശതയിൽആ യി. ചിലകാര്യങ്ങൾ സംസാരിച്ചുതുടങ്ങി. കുറെആ ളുകൾ അവളുടെ ചുററും നിൽക്കുന്നുണ്ടു്. പരിശുദ്ധ രൂഹാ, "നിങ്ങൾ ഈ കന്യകയെ ആഹാരം കഴി പ്പാൻ നിർബ്ബന്ധിക്കുന്നതു് എന്തിനാണു്; നിങ്ങൾ എത്ര നിർബന്ധിച്ചാലും അവൾ ആഹാരം കഴിക്കു കയില്ല. കൂട്ടതലായി അവളെ ഇനിയും ഞെരുക്കു ന്നു എങ്കിൽ ഇപ്പോൾ കഴിക്കുന്ന ആഹാരം പോലും മേലാൽ അവൾ ഭക്ഷിക്കയില്ല." അടുത്തു് നിന്നി രുന്ന ഒരാൾ–"ഭക്ഷണം കഴിക്കാതെ ഇവൾ ലോക ത്തിൽ എങ്ങിനെ ജീവിക്കും"

രൂഹാ: "ഇവൾക്കു് ജീവിക്കുന്നതിന്നു് സ്വർഗ്ഗീ യമന്നാ ഭക്ഷണമായികൊടുക്കും."

ഈ പ്രവചനം ഉണ്ടായശേഷം 1120-ാമാണ്ടു് ധനുമാസം പന്ത്രണ്ടാം തീയതി ഉയരത്തിൽനിന്നു് വി: കുരിശു ലഭിച്ചസമയം തന്നെ മേശപ്പുറത്തിരുന്ന ഗ്ലാസ്സിലെവെള്ളത്തിൽ വെളുത്തഗുളികകൾപോലെ

ഒരു വിശിഷ്ടപാധനം കാണപ്പെട്ടു. അതു് വെള്ള ത്തിൽ കലക്കി കന്യക കുടിക്കയും ചെയ്തു. അതിൽ പിന്നീടു് അവൾക്കു് വിശപ്പാകട്ടെ ദാഹമാകട്ടെ ഉ ണ്ടായിട്ടില്ല. പരിശുദ്ധാരൂഹാ കല്പിച്ചതുപോലെ ഉയരത്തിൽനിന്നു് കത്താവു് മന്നാ ഭക്ഷിപ്പാൻ ആ പുണ്യവതിക്കു് കൊടുക്കുകയായിരുന്നു.

ദൈവം ഇസ്രായേൽ ജനത്തിനു് മരുഭൂമിയിൽ വച്ചു് ആഹാരത്തിനു് മന്നാ പൊഴിച്ചുകൊടുത്തപ്ര കാരം, (പുറപ്പാടു് 16:15) ഒരു അൽഭുതവസ്തുവായ സ്വർഗ്ഗീയ മന്നാ ഒരിക്കലും വിശക്കാത്തവണ്ണമുള്ള ദിവ്യമായ ആഹാരം ദൈവം തന്റെ ദാസിക്കു് പൊ ഴിച്ചുകൊടുത്തു. ആ വിശിഷ്ട പാനീയം കുടിച്ചതിൽ പിന്നീടു് ഒരിക്കലും ശരീരദാഹം കന്യകക്കു് ഉണ്ടാ യിട്ടില്ല.

രക്ഷകനായ മ്ശിഹാ ഒരിക്കൽ യൂദയാദേ ശംവിട്ടു് ഗലീലക്കു് പോകുമ്പോൾ ശമറിയാദേശത്തു വച്ചു് പൂർവ്വപിതാവായ യാക്കോബിന്റെ കിണറി ന്നരികെ നിന്നുകൊണ്ടു് ഒരു പുറജാതി സ്ത്രീയോടു് അരുളിച്ചെയ്യുന്നു. വി: യോഹ: 4: 13–15 ഈ വെ ള്ളത്തിൽ നിന്നു് കുടിക്കുന്നവനെല്ലാം പിന്നേയും ദാ ഹിക്കും. ഞാൻ കൊടുക്കുന്ന വെള്ളത്തിൽ നിന്നു് ആരെങ്കിലും കുടിച്ചാലോ ഒരുനാളും ദാഹിക്കയില്ല. ഞാൻ കൊടുക്കുന്നവെള്ളം അവനിൽ നിത്യജീവങ്ക ലേക്കു് പൊങ്ങിവരുന്ന വെള്ളത്തിന്റെ ഉറവയായി തീരും!"

സ്വർഗ്ഗീയമന്നാ ഭക്ഷിച്ചശേഷം ദിവസങ്ങൾ പിലതുകഴിഞ്ഞു. ആ കന്യക യാതൊന്നും ഭക്ഷിക്കയോ കുടിക്കുകയോ ചെയ്യുന്നില്ല. അതിന്റെ ആവശ്യം അവൾക്കു തോന്നുന്നില്ല. ഇതുവരെ ഭക്ഷിച്ചുകൊണ്ടിരുന്ന കയ്കനികൾ പോലും ഭക്ഷിക്കണമെന്ന് പുണ്യവതിക്ക് ആഗ്രഹമില്ല. ഭക്ഷിക്കാത്തതിന്റെ യാതൊരുക്ഷീണവും ഭാവപ്പകർച്ചയും കന്യകയിൽ കാണുവാനില്ല. മുൻപതിവുപോലെ കന്യക വീട്ടിൽ ജോലിചെയ്യുകയും പഠിക്കുകയും സ്കൂളിൽ പോകുകയും എല്ലാം ചെയ്യുന്നുണ്ട്.

**വീട്ടിലുള്ളവക്ക്** എല്ലാം ഈ കാര്യം അത്ഭുതമായി **തോന്നി**. എങ്കിലും **ബാല്യത്തിലെ** ദൈവകൃപലഭിച്ച കുട്ടിയെ ദൈവം ഒരു അത്ഭുതസൃഷ്ടിയാക്കിതീർത്തിരിക്കുന്നു എന്ന് അവർ വിശ്വസിച്ചു. ഈ നൂററാണ്ടിലെ അതിശയ സംഭവങ്ങളിൽ ഒന്നായി ഇതിനേപ്പററി അറിയുന്നവർ എല്ലാവരും വിധിച്ചു.

സ്വർഗ്ഗീയമന്നാ ഭക്ഷിച്ച് ഒരാഴ്ച കഴിഞ്ഞപ്പോൾ കന്യകയുടെ മലമൂത്രവിസർജ്ജനങ്ങൾ എല്ലാം നിലച്ചു. രണ്ടു മൂന്ന് ആഴ്ചകൾ കഴിഞ്ഞപ്പോൾ കന്യകയുടെ ഈ അത്ഭുതകരമായ ജീവിതത്തെ പററി ചുററുപാടും അറിഞ്ഞുതുടങ്ങി. ഈ അത്ഭുതകന്യകയേ കാണുന്നതിന് അനേകർ വീട്ടിൽ വന്നു. വിദ്യാഭ്യാസകാലമാകയാൽ കന്യകയേ മററുള്ളവർ വീട്ടിൽ വന്ന് ശല്യംചെയ്യാതിരിക്കേണ്ടതിന് ഈവിവരം പത്രങ്ങളിൽ ഒന്നിലും പരസ്യപ്പെടുത്തരുതെന്ന് അവളുടെ പിതാവ് ഏർപ്പാടുചെയ്തു. ഇങ്ങനെയൊരു

സംഭവം പാശ്ചാത്യരാജ്യങ്ങളിൽ എവിടെയെങ്കിലും ആയിരുന്നെങ്കിൽ അപ്പോൾ തന്നെ സകല രാജ്യങ്ങളിലും അത് അറിയത്തക്കവണ്ണം പരസ്യപ്പെടുത്തുമായിരുന്നു. അനേകലക്ഷങ്ങൾ അത്ഭുതകന്യകയെ ഒരു നോക്ക് കാണുവാൻ ഒടിക്കൂടുമായിരുന്നു.

പിന്നെയും മാസങ്ങൾ നാലുകഴിഞ്ഞു. 1120-ാമാണ്ട് മേടമാസം 22-ാം തീയതി വൈകിട്ട് വീട്ടിലുള്ള പ്രാർത്ഥനാമുറിയിൽ കന്യക പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ 65 ആളുകളോളം ആ മുറിയിൽ ഉണ്ടായിരുന്നു. അവർ എല്ലാം കാണത്തക്കവണ്ണം മേശപ്പുറത്തിരുന്ന ഗ്ലാസ്സിലെ വെള്ളത്തിൽ കൊത്തമ്പാലരിപോലെ ചെറിയതും വെണ്മയുള്ളതുമായ സ്വർഗ്ഗീയ മന്നാ പരസ്യമായി ഉയരത്തിൽനിന്ന് പൊഴിഞ്ഞു. അപ്പോൾ കന്യക ഗ്ലാസ്സ് എടുത്ത് അതിലെ അത്ഭുതവസ്തുവിനെ എല്ലാവരേയും കാണിച്ചു. അവർ അത് കണ്ടപ്പോൾ അത്ഭുതങ്ങൾ പ്രവർത്തിക്കുന്നവനായ ദൈവത്തെ മഹത്വപ്പെടുത്തി. അവിടെ സന്നിഹിതരായിരുന്ന ചില രോഗികൾക്ക് അതിൽ കുറെ കുടിപ്പാൻ കൊടുത്തു. ബാക്കി കന്യകയും കുടിച്ചു. ആ ദിവ്യഔഷധം കുടിച്ചുരോഗികൾ സൌഖ്യം പ്രാപിക്കയും ചെയ്തു.

---

അദ്ധ്യായം 6.

## പഞ്ചമുറിവുകൾ മൂന്നാംപ്രാവശ്യം.

1120-ാമാണ്ടത്തെ കഷ്ടാനുഭവ ആഴ്ചയിൽ ദൂരസ്ഥലത്തെങ്ങും പോകാതെ സ്വന്ത ഇടവകയായ വളഞ്ഞവട്ടം ഓർത്തോഡോക്സ് സുറിയാനിപ്പള്ളിയിൽ കഴിച്ചുകൂട്ടുന്നതിന് നമ്മുടെ കന്യക നിശ്ചയിച്ചു. തിരുവിതാംകൂറിന്റെ പല ഭാഗങ്ങളിൽ നിന്നുമായി അറുപതോളം രോഗികളും അ ആഴ്ചയിൽ തന്റെ വീട്ടിൽവന്ന് താമസമായി പ്രസ്തുത രോഗികൾ പുണ്യവതിയോടുകൂടി എല്ലായാമപ്രാർത്ഥനകളിലും സംബന്ധിച്ചുകൊണ്ടിരുന്നു. ദുഃഖവെള്ളിയാഴ്ച രാവിലെ കന്യക പള്ളിയിൽ ചെന്ന് അവിടത്തെ നമസ്കാരത്തിൽ സംബന്ധിച്ചു. സമയം മൂന്നുമണിയായി. സ്ലീബാ ആഘോഷത്തിന്റെ ശുശ്രൂഷ ആരംഭിച്ചു. അപ്പോൾ കന്യകയ്ക്കു് ശരീരത്തിൽ ആസകലം വേദന തുടങ്ങി. കുറച്ചുസമയം കഴിഞ്ഞപ്പോൾ ബോധരഹിതയായി നിലത്തുകിടന്നു. ഒരുമണിക്കൂറോളം കഴിഞ്ഞപ്പോൾ ആ പുണ്യവതിയിൽ പഞ്ചമുറിവുകൾ പ്രത്യക്ഷമായി. മുൻ വർഷങ്ങളിൽ പൊട്ടിട്ടുള്ള ആ അഞ്ചുസ്ഥാനങ്ങളിൽനിന്നും രക്തം ഒലിച്ചു. ഈ അൽഭുതസംഭവം കാണ്മാൻ പള്ളിയിൽ ഉണ്ടായിരുന്ന ആളുകൾ തിക്കം തിരക്കമായി. ശുശ്രൂഷ അവസാനിച്ചശേഷം ആ പള്ളിയിലെ വികാരി അവർകളും പുണ്യവതിയുടെ അടുത്തുചെന്നു പഞ്ചമുറിവുകൾ കാണുകയും

ദൈവത്തിന്റെ അൽഭുതവ്യാപാരത്തെപ്പററി ജനങ്ങളെ ഉപദേശിക്കയുംചെയ്തു.

നേരം അഞ്ചുമണിയായപ്പോൾ കന്യകയ്ക്കു ബോധംവീണു് എഴുന്നേററു എങ്കിലും കാലുകളിലെ വേദനമൂലം അടുത്തുള്ള തന്റെ വീട്ടിലേക്കു നടന്നുപോകുന്നതിനു് പ്രയാസമായി വന്നു. സന്ധ്യയായപ്പോൾ കാലുകളിൽ ചെരിപ്പു ധരിച്ചുകൊണ്ടു് മററുള്ളവരുടെ സഹായത്തോടുകൂടി കന്യക വീട്ടിലേക്കു പോയി. നടന്നുപോകുമ്പോൾ കാലിന്റെ വെള്ളയിൽക്കൂടി ആണികൾ തറച്ചു കയറുന്നതുപോലെയുള്ള അനുഭവം ആ കന്യകക്കു് ഉണ്ടായി. മേൽപ്രസ്താവിച്ച സംഭവത്തിനു് സ്ഥലവാസികളായ പലരും ദൃക്സാക്ഷികളാണു്.

ഉയർപ്പു ഞായറാഴ്ച രാത്രി ഒരു മണിക്കു് കൂടെ താമസമുണ്ടായിരുന്ന ആളുകളോടുകൂടി കന്യക വളഞ്ഞവട്ടം പള്ളിയിൽ ചെന്നു. അവിടെ രാത്രി പ്രാർത്ഥന കഴിഞ്ഞു് ഉയർപ്പിന്റെ പ്രത്യേക ശുശ്രൂഷ ആരംഭിച്ചു. ചുററും നിന്നിരുന്ന ആളുകൾ കന്യകയേ സൂക്ഷിച്ചുനോക്കുമ്പോൾ വലത്തുകാൽ നിലത്തുനിന്നു ഉയന്നും, ഇടത്തുകാലിന്റെ തള്ളവിരൽ നിലത്തു സ്പർശിച്ചും എന്നാൽ സ്പർശിക്കാതെയും നിൽക്കുന്നതായി അവർ കണ്ടു. വി. കർബാനയുടെ അവസാനം വരെ കന്യക ആ നിലയിൽതന്നെ നിന്നു. ആ സമയത്തു് പുണ്യവതി നല്ലബോധം ഇല്ലാത്തവളെപ്പോലെയത്രേ കാണപ്പെട്ടതു്. വി. കർബാനയുടെ അവസാനത്തിൽ കന്യകയുടെ രണ്ടു കാലുകളും നിലം സ്പ

ർശിക്കുകയും തന്നെ മററുള്ളവർ താങ്ങി പള്ളിയിൽ കിടത്തുകയും ചെയ്തു. ഇപ്രകാരം പള്ളിയിൽവച്ച് നിലംതൊടാതെ കന്യക അന്തരീക്ഷത്തിൽ പൊങ്ങി മൂന്നുമണിക്കൂറോളം നിന്നതായ അത്ഭുതകാഴ്ച പലരും കണ്ടിട്ടുള്ളതാണ്. മൂന്നാംപ്രാവശ്യം പ്രത്യക്ഷമായ പഞ്ചമുറിവുകളിൽനിന്ന് മൂന്നു മാസംവരെ രക്തം പൊടിച്ചുകൊണ്ടിരുന്നു. പ്രസ്തുത രക്തം തുണിയിൽ തുടച്ച് എടുത്ത് ആ പുണ്യവതി സൂക്ഷിച്ചു വച്ചിരിക്കുന്നു. വിശ്വസിക്കുന്ന ആളുകൾക്ക് അതുമൂലം പല കൃപകളും സിദ്ധിക്കുന്നുണ്ട്.

**1120**-ാമാണ്ട് ഇടവമാസത്തിൽ പിതാവിന്റെ നിർബ്ബന്ധംമൂലം കന്യക സ്കൂൾഫൈനൽ ക്ലാസ്സിൽ വീണ്ടും അഭ്യസനം ആരംഭിച്ചു. ആറുമാസമായി യാതൊന്നും ഭക്ഷിക്കുകയൊ കുടിക്കുകയോ ചെയ്യാത്ത യുവതി എങ്ങിനെ സ്കൂളിൽപോയി പഠിക്കും എന്ന് പലരും ചിന്തിച്ചു. പക്ഷേ രണ്ടുമൈൽ അകലമുള്ള തിരുവല്ലായിൽ പെരിങ്ങര പ്രിൻസ് മാർത്താണ്ഡവർമ്മ ഹൈസ്കൂളിൽ നിത്യവും നടന്നുപോയി പഠിക്കുന്നതിന് നമ്മുടെ കന്യകയ്ക്ക് യാതൊരു പ്രയാസവും തോന്നിയില്ല. വീട്ടിൽനിന്ന് സ്കൂളിലേക്ക് യാത്ര തിരിച്ചാൽ വഴിയിൽവച്ച് ആരോടും ഒന്നും സംസാരിക്കയില്ല. നടപ്പു വളരെ വേഗത്തിലാണ്. വെയിലത്ത് കുട പിടിക്കുക പതിവില്ല. വേഗത്തിൽ യാത്രചെയ്താലും പുണ്യവതിയുടെ ശരീരം വിയർക്കുക അപൂർവ്വമാണ്. സാധാരണ ഒരു ബാലികയെപ്പോലെ ആ കന്യക ക്ലാസ്സിലിരുന്നു പഠിച്ചുവന്നു.

സഹപാഠികൾക്കും സ്കൂൾ അദ്ധ്യാപകന്മാൎക്കും ഈ പു ണ്യവതിയെപ്പററി വളരെ ബഹുമാനമാണു്. ഇപ്ര കാരമുള്ള ഒരു അത്ഭുത കന്യകയെ ആ സ്കൂളിൽ അഭ്യ സനത്തിനു കിട്ടിയതു് ഒരു മഹാ ഭാഗ്യമായും അഭിമാ നമായും അവർ കരുതി. സ്കൂൾഫൈനൽ ക്ലാസ്സിലെ പബ്ളിക്ക പരീക്ഷക്കു് ഇരുന്നു് എഴുതിയശേഷം ആ കന്യക അവിടെയുള്ള എല്ലാവരോടും യാത്രപറ ഞ്ഞു് സ്കൂൾ അഭ്യസനത്തിൽനിന്നു് എന്നേക്കുമായി വിരമിച്ചു.

## രോഗികൾക്കു് സൌഖ്യം.

1121-ാമാണ്ടു് ചിങ്ങമാസത്തിലെ ഓണഅവ ധിക്കു് അഞ്ചു് രോഗികൾ നമ്മുടെ കന്യകയുടെ വീട്ടി ൽചെന്നു്അവൎക്കുവേണ്ടി പ്രാൎത്ഥിക്കണമെന്നു്അപേ ക്ഷിച്ചു. അവധി കാലമായിരുന്നതിനാൽ കുറെദി വസങ്ങൾ അവൎക്കുവേണ്ടി പ്രാൎത്ഥനയിൽ ചെലവിടു ന്നതിനു് വീട്ടിലുള്ളവരും സമ്മതിച്ചു. ഈ പുണ്യവ തിയുടെ പ്രാൎത്ഥനയാൽ ദൈവം ആരോഗികൾക്കു് സൌഖ്യം കൊടുത്തു.

ആ കന്നിമാസത്തിൽ റോമൻകത്തോലിക്കാ സ ഭയിലെ മൂന്നു സ്ത്രീകൾ പുണ്യവതിയെ കാണുവാൻവ ന്നു. അവരിൽ ഒരാൾ പ്രസവിക്കാത്ത ഒരു വന്ധ്യ യായിരുന്നു. പ്രസ്തുത സ്ത്രീകളുടെ നിൎബന്ധമായ അ പേക്ഷപ്രകാരം പഞ്ചമുറിവുകളിൽനിന്നു് ഒലിച്ചു ര ക്തം തുടച്ചു് സൂക്ഷിച്ചിരുന്ന ഒരു വസ്ത്രകഷണം അ

വക്ക് കൊടുത്തു. വിശ്വാസികളായ ആ സ്ത്രീകൾ ആ വസ്ത്രം കരിച്ച് വെള്ളത്തിൽ കലക്കി കുടിച്ചു. തൽഫലമായി അവർ മൂന്നുപേരുടെയും രോഗങ്ങൾക്ക് സൌഖ്യംവന്നു. മച്ചിയായിരുന്ന സ്ത്രീ ഗർഭം ധരിച്ച വിവരം ആറാംമാസത്തിൽ ആ പുണ്യവതിയെ അറിയിക്കയുണ്ടായി.

എല്ലാ ശനിയാഴ്ചയും വൈകിട്ട് സന്ധ്യാപ്രാർത്ഥനാസമയത്ത് കന്യകയ്ക്ക് പരിശുദ്ധ റൂഹായുടെ പ്രത്യേക ശക്തി ലഭിക്കുക പതിവായി തീർന്നു. ആ അവസരത്തിൽ രോഗികൾക്കുവേണ്ടി പ്രാർത്ഥിക്കുക, ഭാവികാര്യങ്ങളേപ്പററി പ്രവചിക്കുക, സംശയനിവർത്തിവരുത്തുക ഇവ സാധാരണയാണു്. ഇതിനുവേണ്ടി അനേകർ ആ പുണ്യവതിയുടെ ഭവനത്തിൽ വന്നുകൊണ്ടിരുന്നു. തിരുവിതാംകൂറിൻെറ വിവിധ ഭാഗങ്ങളിൽനിന്നും രോഗശാന്തിക്കായും, ഈ പുണ്യവതിയെ ഒരുനോക്കു് കാണുന്നതിനുവേണ്ടിയും ഇപ്പോഴും ആളുകൾ വന്നുകൊണ്ടിരിക്കുന്നു.

## കൈകളിലെ കുരിശുപാടുകൾ.

കഴിഞ്ഞ മൂന്നുവർഷങ്ങളിലെ (1118, 1119, 1120) കഷ്ടാനുഭവ ആഴ്ചകളിൽ പ്രത്യക്ഷപ്പെട്ടിട്ടുള്ള പഞ്ചമുറിവുകൾ ഉണങ്ങി അതിൻെറ വടുവുകൾ കൈകൾ രണ്ടിലും കുരിശു് ആകൃതിയിൽ ഇപ്പോൾ കാണുമാറുണ്ടു്. വലത്തുകൈയുടെ അകത്തു മാത്രം നാലു കുരിശുകൾ പ്രത്യക്ഷമായി കാണാം. ഇടത്തുകൈ

യ്യിൽ മൂന്നു കുരിശുകൾ കാണപ്പെടുന്നു. വലത്തുകൈയ്യിൽ നാലു കുരിശുകൾ പ്രത്യക്ഷമായതിന്റെ കാരണം എന്താണെന്നു മുമ്പ് പ്രസ്താവിച്ചിട്ടുള്ളതാണ്. ശ്രീമാൻ ഇ. എം. കോവൂരിനെ ഒരടയാളം കാണിക്കുന്നതിനുവേണ്ടി ആ പ്രത്യേക സന്ദർഭത്തിൽ വലത്തുകൈയ്യിൽ പൊട്ടിട്ടുള്ളതാണ് നാലാമത്തെ കുരിശടയാളം. ഇപ്രകാരം നാല് കുരിശടയാളം വഹിക്കുന്ന കൈയ്യാണ് ആ പുണ്യവതി രോഗികളുടെ ശിരസ്സിൽ വച്ച് പ്രാർത്ഥിക്കുന്നതു്. വിശ്വസിക്കുന്ന അനേകർ അതുമൂലം സൌഖ്യം പ്രാപിക്കുന്നു. കന്യകയുടെ രണ്ടു കാലുകളിലും മാറിലും ആണിപാടുകൾ പോലെ കറുത്ത വട്ടവുകൾ ഇപ്പോഴുംകാണുവാനുണ്ട്.

## പഞ്ചമുറിവുകളിലെ വേദന.

പഞ്ചമുറിവുകൾ ശരീരത്തിൽ പൊട്ടുന്നതിനു് കുറേ മണിക്കൂറുകൾക്കു മുമ്പുതന്നേ കന്യകയ്ക്കു് ശരീരമാസകലം വേദന ഉണ്ടാകുകസാധാരണയാണ്. മ്ശിഹാരാജൻ തന്റെ ശിഷ്യന്മാർക്കു് തിരുവത്താഴം നിയമിക്കപ്പെട്ട ശേഷം താൻ അവരുമായി ഗത്ശമന എന്നു് പറയുന്ന തോട്ടത്തിലേക്കു പോയി. തന്റെ കുരിശുമരണത്തിന്റെ ആ തലേ രാത്രിയിൽ മ്ശിഹാതമ്പുരാൻ തന്റെ ശരീരത്തിൽ അതികഠിനമായ വേദന അനുഭവിച്ചു. മത്തായി 26:38–45. "അപ്പോൾ അവൻ, 'എന്റെ ദേഹി മരണത്തോളം അതിദുഃഖപ്പെട്ടിരിക്കുന്നു; ഇവിടെ താമസിച്ച് എന്നോടു കൂടെ ഉണർന്നിരിപ്പിൻ എന്നു് അവരോടു കല്പിച്ചു.'

പിന്നെ അവൻ അല്പം മുമ്പോട്ടു ചെന്നു് മുഖം കവിണ്ണുവീണു. 'എന്റെ പിതാവേ, കഴിയുന്നതാകുന്നു എങ്കിൽ ഈ പാനപാത്രം എന്നിൽനിന്നു് നീങ്ങിപ്പോകേണമേ, എങ്കിലും ഞാൻ ഇച്ഛിക്കുംപോലെയല്ല; നീ, ഇച്ഛിക്കുംപോലെ അത്രേ, എന്നു് പ്രാർത്ഥിച്ചു...... പിന്നെ രണ്ടാമതും പോയി; 'എന്റെ പിതാവേ, ഞാൻ ഇതു കുടിക്കാതെ, നീങ്ങിക്കൂടാ എങ്കിൽ നിന്റെ ഇഷ്ടം ആകട്ടെ' എന്നു പ്രാർത്ഥിച്ചു .. താൻ അവരെ വിട്ടു മൂന്നാമതും പോയി ആ വചനംതന്നെ ചൊല്ലി പ്രാർത്ഥിച്ചു. പിന്നെ ശിഷ്യന്മാരുടെ അടുക്കൽ വന്നു പറയുന്നു. ഇനി ഉറങ്ങി ആശ്വസിച്ചുകൊൾവിൻ. ഇതാ നാഴിക അടുത്തു, മനുഷ്യപുത്രൻ പാപികളുടെ കൈകളിൽ ഏല്പിക്കപ്പെടുന്നു."

യേശുമ്ശിഹാ കുരിശിൽ തറയ്ക്കപ്പെട്ടപ്പോഴും സ്ളീബായിൽ തൂങ്ങി കിടന്നപ്പോഴും അനുഭവിച്ചതുപോലെയോ അതിൽ കൂടുതലോ ഉള്ള വേദന താൻ ഗത്സമെനോ തോട്ടംമുതൽ അനുഭവിച്ചിട്ടുണ്ടു്. തന്റെ രക്തം വിയർപ്പുതുള്ളിയായി പുറത്തു പോകത്തക്കവണ്ണം അത്ര കഠിനമായ ശാരീരികവും മാനസികവുമായ വേദന യേശുമ്ശിഹാ സഹിച്ചു. തന്റെ കുരിശുമരണത്തിനു് മുമ്പുള്ള പീഡാനുഭവം ഇതിനേ കുറിക്കുന്നു.

യേശുമ്ശിഹായിക്കു് ഉണ്ടായതുപോലെയുള്ള പഞ്ചമുറിവുകളിലെ വേദന തനിക്കും അനുഭവിപ്പാൻ ഇടയാകുന്നതിൽ നമ്മുടെ പുണ്യവതി സന്തോ

ഷിക്കുകയും ദൈവത്തെ സ്തുതിക്കുകയും ചെയ്യുന്നു. ആണിപ്പാടുകൾ ഉണങ്ങി വെറും വടുവുകൾ മാത്രമേ ഇപ്പോൾ കാണുവാൻ ശേഷിക്കുന്നുള്ളു എങ്കിലും, എല്ലാ മാസങ്ങളിലും ഏതെങ്കിലും ഒരു വെള്ളിയാഴ്ച ആ സ്ഥാനങ്ങളിൽ വേദന ഉണ്ടാകുക സാധാരണയാണു്. ദുഃഖവെള്ളിയാഴ്ചത്തെ—തന്റെ മരണദിവസത്തെ—യേശുമ്ശിഹായുടെ കഷ്ടാനുഭവവും തിരുശരീരത്തിനുണ്ടായ വേദനയും ഓർത്തു് ധ്യാനിക്കുന്നതിനു് ഈ സംഭവം പുണ്യവതിയെ സഹായിക്കുന്നു. പഞ്ചമുറിവുകളിൽ വേദന ആരംഭിക്കുന്ന എല്ലാവെള്ളിയാഴ്ചയും ഒരു ധ്യാനദിവസമായി കഴിച്ചുകൂട്ടുന്നതിനു് കന്യക ആഗ്രഹിക്കുകയും അപ്രകാരം തുടൎന്നുവരികയും ചെയ്യുന്നു.

---

അദ്ധ്യായം 7.

## വി: കുർബാനാനുഭവം.

നമ്മുടെ പുണ്യവതിക്കു് സ്വൎഗ്ഗീയമനാരഹസ്യമായും പരസ്യമായും നൽകപ്പെട്ട അവസരങ്ങളിൽ കർത്താവു് അവളോടു് ഇപ്രകാരം കല്പിച്ചിട്ടുണ്ടു്. "നീ ലൗകീകഭക്ഷണംകൂടാതെ ആജീവനാന്തം ജീവിക്കണം." "നിത്യവും വി: കർബാന അനുഭവിക്കുന്നതു നല്ലതുതന്നെ. എന്നാൽ അതിനു സൌകൎയ്യപ്പെടാത്തപക്ഷം എല്ലാ ഞായറാഴ്ചകളിലും വി: കുർബാന അനുഭവിച്ചുകൊള്ളണം" കർത്താവിന്റെ ഈ കല്പന അനുസരിച്ചു് കന്യക അന്നുമുതൽ മുടക്കംകൂടാതെ

എല്ലാ ഞായറാഴ്ചകളിലും പരിശുദ്ധ കർബാന അനുഭവിച്ചുവരുന്നു. തന്നോടുകൂടിയുള്ള നിത്യമായ സംസർഗ്ഗത്തിന് തന്റെ തിരുശരീര രക്തങ്ങളുടെ സംബന്ധം പുണ്യവതിയെ സഹായിക്കുന്നു. ക്രിസ്തുവിന്റെ ജീവൻ തന്നിലേക്ക് ആഴ്ചതോറും പകരപ്പെടുന്നതുപോലെയുള്ള അനുഭവം കന്യകയ്ക്ക് ഉണ്ടാകുന്നു.

യേശുമ്ശിഹാ അരുളിച്ചെയ്യുന്നു. "അഴിഞ്ഞുപോകുന്ന ആഹാരത്തിനായിട്ടല്ല, നിത്യജീവങ്കലേക്കു നിലനിൽക്കുന്ന ആഹാരത്തിനായിട്ടുതന്നെ പ്രവർത്തിപ്പിൻ. അതിനെ മനുഷ്യപുത്രൻ നിങ്ങൾക്കു തരും" യോഹ. 6:27. യഹൂദന്മാർ ക്രിസ്തുനാഥനോടു പറയുന്നു; 'ഞങ്ങളുടെ പിതാക്കന്മാർ മരുഭൂമിയിൽവച്ചു മന്നാ ഭക്ഷിച്ചുവല്ലോ അവർക്കു ഭക്ഷിപ്പാൻ സ്വർഗ്ഗത്തിൽനിന്ന് അപ്പംകൊടുത്തു എന്ന് എഴുതിയിരിക്കുന്നപ്രകാരംതന്നെ'. അപ്പോൾ യേശുമ്ശിഹാ അരുളിച്ചെയ്തു. 'സ്വർഗ്ഗത്തിൽനിന്നുള്ള അപ്പം മോശയല്ല നിങ്ങൾക്കു തന്നതു്, എന്റെ പിതാവത്രെ ദൈവത്തിന്റെ അപ്പം എന്നതോ സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങിവന്നു ലോകത്തിനു ജീവനെ കൊടുക്കുന്നതു് ആകുന്നു' 'ഞാൻ ജീവന്റെ അപ്പമാകുന്നു. എന്റെ അടുക്കൽ വരുന്നവന്ന് വിശക്കയില്ല, എന്നിൽ വിശ്വസിക്കുന്നവന്ന് ഒരുനാളും ദാഹിക്കയുമില്ല. അവൻ എനിക്ക് തന്നതിൽ ഒന്നും ഞാൻ കളയാതെ എല്ലാം ഒടുക്കത്തെ നാളിൽ ഉയർത്തെഴുന്നേല്പിക്കേണം എന്ന് എന്നെ അയച്ചവന്റെ ഇഷ്ടമാകുന്നു. നിങ്ങ

ളുടെ പിതാക്കന്മാർ മരുഭൂമിയിൽ മന്നാ ഭക്ഷിക്കയും അവർ മരിക്കയും ചെയ്തു. എന്നാൽ ഇതു് ആരെങ്കി ലും ഭക്ഷിച്ചാൽ മരിക്കാതിരിക്കേണ്ടതിനു് സ്വർഗ്ഗ ത്തിൽനിന്നു് ഇറങ്ങുന്ന അപ്പം ആകുന്നു. ഈ അപ്പ ത്തിൽനിന്നു് ഭക്ഷിക്കുന്നവൻ എന്നേക്കും ജീവിക്കും. ഞാൻ കൊടുപ്പാനിരിക്കുന്ന അപ്പമോ ലോകത്തി ൻെറ ജീവനുവേണ്ടി എൻെറ മാംസം ആകുന്നു.

നിങ്ങൾ മനുഷ്യപുത്രൻെറ മാംസം ഭക്ഷിക്കാതെ യും അവൻെറ രക്തം കുടിക്കാതെയും ഇരുന്നാൽ നി ങ്ങൾക്കു് നിങ്ങളിൽതന്നെ ജീവൻ ഇല്ല. എൻെറ മാംസം ഭക്ഷിക്കയും എൻെറ രക്തം കുടിക്കുകയുംചെ യ്യുന്നവനു് നിത്യജീവൻ ഉണ്ടു്. ഞാൻ ഒടുക്കത്തെ നാളിൽ അവനെ ഉയത്തെഴുന്നേല്പിക്കും. എന്തുകൊ ണ്ടെന്നാൽ എൻെറ മാംസം സാക്ഷാൽ ഭക്ഷണമാകു ന്നു. എൻെറ രക്തം സാക്ഷാൽ പാനീയവുമാകുന്നു. എൻെറ മാംസം ഭക്ഷിക്കയും എൻെറ രക്തം കുടിക്ക യും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസി ക്കുന്നു. ജീവനുള്ള പിതാവു് എന്നെ അയച്ചിട്ടു് ഞാൻ പിതാവുമൂലം ജീവിക്കുന്നപ്രകാരം എന്നെ ഭക്ഷിക്കു ന്നവൻ ഞാൻമൂലം ജീവിക്കും. പിതാക്കന്മാർ ഭക്ഷി ക്കയും മരിക്കയും ചെയ്തതുപോലെയല്ല, ഈ അപ്പം ഭ ക്ഷിക്കുന്നവൻ എന്നേക്കും ജീവിക്കും."

നമ്മുടെ പുണ്യവതി വി. കർബാന കത്താവി ൻെറ തിരുശരീര രക്തങ്ങളാകുന്നു എന്ന ഉത്തമ ബോ ദ്ധ്യത്തിലും വിശ്വാസത്തിലും അത്രെ അതിനെ ഭക്ഷി ക്കുന്നതു്. കർബാന ബലിയാണെന്നും ശുദ്ധീകരണ

ശേഷം അപ്പവും വീഞ്ഞും കൃപയാലുള്ള ഈശോക്രിസ്തു വിൻെറ ശരീരവും രക്തവും ആയിത്തീരുന്ന എന്നും വിശുദ്ധ പിതാക്കന്മാരേപ്പോലെ ആ കന്യക വിശ്വ സിക്കുന്നു. പഞ്ചേന്ദ്രിയങ്ങൾക്കു തിരിച്ചറിയുന്നതിനു പാടില്ലാത്ത ഈ ആത്മീകമാററം അറിയുകയും അനു ഭവിക്കുകയും ചെയ്യുന്നതു് അവരവരുടെ വിശ്വാസം കൊണ്ടാണു്.

യേശുക്രിസ്തുവിൻെറ ജീവനെ നമ്മുടെ ആ ത്മീക ജീവസന്ധാരണത്തിനുള്ള മാർഗ്ഗമാക്കിത്തീർക്കുന്ന തു് വിശ്വാസംകൊണ്ടാണല്ലൊ. ഓരോ കൂദാശകളി ലും ഉണ്ടാകുന്ന അപ്രത്യക്ഷ മാററം പരിശുദ്ധാത്മവ്യാ പാരംമൂലം സംഭവിക്കുന്നതാണു്. വിശ്വാസംകൊ ണ്ടു് കൂദാശകളുടെ ആത്മീകഫലങ്ങൾ നമുക്കു് അനു ഭവസിദ്ധമാകുന്നു. മനുഷ്യാവതാരംചെയ്ത മ്ശിഹാ യിൽ ദൈവത്വം അദൃശ്യമായിരുന്നതുപോലെ വി. കർബാനയിലും ദൈവസാന്നിദ്ധ്യം ബാഹ്യനയനങ്ങ ൾക്കു് അദൃശ്യമായിരിക്കുന്നു. യേശുമിശിഹായുടെ മ നുഷ്യാവതാരത്തിലും, പരിശുദ്ധ കർബാനയിലും, സ്വർഗ്ഗീയവും ഭൗമീകവും, ദൈവീകവും മാനുഷീകവു മായ ശക്തികൾ അൽഭുതകരമായി സംയോജിച്ചിരി ക്കുന്നു. തൻെറ ദൈവത്വത്തെ മനുഷ്യത്വത്തിൽ അട ക്കിവയ്ക്കുന്നതിനു തിരുവിഷ്ടമുണ്ടായ ദൈവം ഇപ്പോ ൾ അവിടത്തെ തിരുസാന്നിദ്ധ്യം അപ്പവീഞ്ഞുകളി ൽ അടക്കിവയ്ക്കുന്നു. "ആ വചനം ദൈവമായിരുന്നു" എന്നു വി യോഹന്നാൻശ്ലീഹാ പറയുന്നു. ഇങ്ങനെ മനുഷ്യനായി കാണപ്പെട്ട യേശു ദൈവമായിരുന്നതു പോലെ ഏവർക്കും വാഴ്ത്തപ്പെട്ട അപ്പവും വീഞ്ഞും

യേശുക്രിസ്തുവിൻെറ ശരീര രക്തങ്ങളാകുന്നു. അവ ഉയത്തെഴുന്നേററ മിശിഹായുടെ മഹത്വീകരിക്കപ്പെട്ട ശരീര രക്തങ്ങളത്രെ.

യേശുമിശിഹാ ലോകത്തിൽ സഞ്ചരിച്ചപ്പോൾ മനുഷ്യനായി ജനിക്കയും ജീവിക്കയും ചെയ്തു. ദൈവമായിരുന്ന താൻ മനുഷ്യത്വത്തെ വസ്ത്രംപോലെ ധരിക്കയല്ലായിരുന്നു. യേശു പൂർണ്ണ മനുഷ്യനായിരുന്നു. ആകയാൽ ദൈവത്വവും മനുഷ്യത്വവും ഒരാളിൽ സ്ഥിതിചെയ്യുന്നതുപോലെതന്നെ വി. കർബാനയിലെ അപ്പവീഞ്ഞുകൾക്ക് വസ്തുഭേദം വരുത്താതെതന്നെ യേശുമിശിഹായുടെ കൃപയാലുള്ള ശരീരരക്തങ്ങളായി അതു് പരിണമിക്കുന്നു. വാഴ്ത്തപ്പെട്ട അപ്പവീഞ്ഞുകളിൽക്കൂടെ യേശുക്രിസ്തുവിൻെറ ശരീര രക്തങ്ങളുടെ അനുഗ്രഹങ്ങളെ നാം പ്രാപിക്കുന്നു. എന്നാൽ ഈ അനുഗ്രഹം അനുഭവസിദ്ധമാകുന്നതു് വിശ്വാസംമൂലമാണു്. വി. കർബാനയിൽ ക്രിസ്തുവിൻെറ സാന്നിദ്ധ്യത്തെ ഉളവാക്കുന്നതു് വിശ്വാസമല്ല. യേശുനാഥൻ ലോകത്തിൽ സഞ്ചരിച്ചിരുന്നകാലത്തു് തന്നിൽ വിശ്വാസം ഇല്ലാത്ത വലിയൊരു കൂട്ടം ആളുകൾ ഉണ്ടായിരുന്നു. അവർ തന്നെ അവിശ്വസിക്കുകയും പീഢിപ്പിക്കുകയും അവസാനം കുരിശിൽ തറയ്ക്കുകയും ചെയ്തു. എന്നാൽ വിശ്വാസമുള്ളവക്കു് രോഗത്തിൽനിന്നുള്ള വിടുതലും പാപമോചനവും ധാരാളമായി കൊടുക്കുന്നതിനു പ്രാപ്തിയുള്ള ജീവൻെറ ഉറവയായി താൻ ലോകത്തിൽ വസിച്ചു. തൻെറ സാന്നിദ്ധ്യം പുനരുത്ഥാനശേഷം ആത്മീയമായ ഒന്നാണു്. അതു് പ്രകൃതിനിയമങ്ങൾക്കു് അതീത

മായ ഒന്നുതന്നെ. വി. പൌലോസ് പുനരുത്ഥാന ശേഷമുള്ള ശരീരം ആത്മീകശരീരമാണെന്നു പറയുന്നു. (1 കോറ. 15–44) വിശ്വാസികൾക്ക് പുനരുത്ഥാനശേഷം ലഭിക്കുന്ന ഒരു ആത്മീകശരീരംതന്നെയായിരുന്നു യേശുക്രിസ്തുവിനുണ്ടായിരുന്നതും. ഉയർപ്പിന്റെ ശേഷം ഈ ലോകത്തിൽ ക്രിസ്തുവിന്റെ സാന്നിദ്ധ്യം ഒരു ആത്മീക സാന്നിദ്ധ്യമാണ്. അത് വിശ്വാസംകൊണ്ട് അനുഭവപ്പെടേണ്ടതാകുന്നു. ഉയർപ്പിന്റെശേഷം യേശുമിശിഹാ തന്റെ ശ്ളീഹന്മാർക്ക് പ്രത്യക്ഷപ്പെട്ടു. അപ്പോൾ പ്രകൃത്യാലുള്ള ശരീരത്തിൽനിന്നു വ്യത്യാസപ്പെട്ടതും എന്നാൽ ഒരു യഥാർത്ഥവുമായ ശരീരം ക്രിസ്തുവിനുണ്ടായിരുന്നു. ആ ശരീരം പ്രകൃതനിയമങ്ങൾക്കു വിധേയമായ ഒന്നല്ലായിരുന്നു. അവനിൽ വിശ്വസിക്കുന്നവർക്ക് അവനെ കാണുവാൻ കഴിഞ്ഞു. ഇതു് വി. കർബ്ബാനയേപ്പററിയും വാസ്തവമായിരിക്കുന്നു.

വി. കർബ്ബാനയിലെ യേശുമിശിഹായുടെ സാന്നിദ്ധ്യം ആത്മീകമായിട്ടുള്ള ഒന്നാണ്. അതു് യഥാർത്ഥമായ ഒന്നുതന്നെ. പ്രകൃതാതീതവുമത്രെ. അതു് നമ്മുടെ വിശ്വാസംക്രൂടാതെതന്നെ സംഭവിക്കുന്നതായ ഒരു സാന്നിദ്ധ്യമാണ്. ഇതു് വിശ്വാസംകൊണ്ടുമാത്രമെ നമുക്ക് അനുഭവസിദ്ധമാകയുള്ളു. വിശ്വാസിനിയായ നമ്മുടെ കഥാനായിക വി. കർബ്ബാനയിൽ മിശിഹായുടെ സാന്നിദ്ധ്യം സ്വർഗ്ഗത്തിലെന്നപ്രകാരം അനുഭവിക്കുകയും, തന്റെ തിരുശരീരരക്തങ്ങളെ ശരീരാത്മദേഹികളുടെ ജീവനും രക്ഷയ്ക്കുമായി ഭക്ഷിക്കുകയും ചെയ്യുന്നു. ആഴ്ചയിൽ ഒരിക്കൽമാത്രം ചായ്വ്

(Key) കൊടുക്കുന്ന നാഴികമണിയേപ്പോലെ, ഞായറാഴ്ചതോറും ആത്മീകഭക്ഷണമായ വി. കർബാനാമാത്രം അനുഭവിച്ചുകൊണ്ടു് ആ കന്യക ജീവിക്കുന്നു. ശാരീരികവും ആത്മീകവുമായ സർവ്വ ചൈതന്യവും ശക്തിയും അതുമൂലം ആ പുണ്യവതിക്കു് സിദ്ധിക്കുന്നുണ്ടു്.

---

അദ്ധ്യായം 8.

## കന്യകയുടെ് ആരോഗ്യാവസ്ഥ.

നമ്മുടെ കഥാനായികയ്ക്കു് ചെറുപ്പത്തിൽ ഉണ്ടായിരുന്ന 'എപ്പിലപ്സി' രോഗം കർത്താവു് തന്റെ കൃപകൊണ്ടു് സൌഖ്യമാക്കിയശേഷം ഇതേവരെ യാതൊരു സുഖക്കേടുകളും ഉണ്ടായിട്ടില്ല. യാതൊരുവിധമായ ചികിത്സയും ഇത്രയും പ്രായത്തിൽ ആ പുണ്യവതിക്കു് ചെയ്യേണ്ടിവന്നിട്ടുമില്ല. എല്ലാദിവസവും അതിരാവിലെ തണുത്ത വെള്ളത്തിൽ സ്നാനംചെയ്ക പതിവാണു്. ശരീരത്തിനു ആവശ്യമായ പോഷകാഹാരം ഒന്നും കന്യക ഭക്ഷിക്കുന്നില്ലെങ്കിലും നല്ല ആരോഗ്യമുള്ളവളായി കാണപ്പെടുന്നു. മുഖത്തിൽ പ്രത്യേക ഒരു തേജസ്സും പ്രസന്നതയും എപ്പോഴും സ്ഫുരിക്കുന്നുണ്ടു്. ഈ പുണ്യവതിക്കു് ദിവസം രണ്ടുമൂന്നു മണിക്കൂർ മാത്രമെ ഉറക്കം ആവശ്യമുള്ളു. രാത്രിയിലെ മററു സമയങ്ങൾ ധ്യാനത്തിലും പ്രാർത്ഥനയിലും കന്യക ചെലവിടുന്നു. ഉറങ്ങിയില്ലെങ്കിൽ പ്രത്യേക ക്ഷീണം ഒന്നും തോന്നുകയില്ല. ശരീരത്തിൽ വിയർപ്പുണ്ടാ

കുക സാധാരണയല്ല. ക്ഷീണം, ഉന്മേഷം എന്നിങ്ങനെ പ്രത്യേക അനുഭവങ്ങൾ കന്യകയ്ക്കു് ഉണ്ടാകാറില്ല. ശരീരംകൊണ്ടും മനസ്സുകൊണ്ടും വളരെ അദ്ധ്വാനിച്ചാലും ക്ഷീണം കാണുകയില്ല.

വിദ്യാഭ്യാസകാലത്തു് സ്കൂളിൽനിന്നു് അഭ്യസനം കഴിഞ്ഞു വീട്ടിൽ വന്നാൽ അടുക്കളയിലെ ചില ജോലികൾ എടുക്കുക സാധാരണയാണു്. പരിപൂർണ്ണ ഉപവാസത്തിൽ ജീവിക്കുന്ന മകളെ തന്റെ മാതാവു യാതൊരു വീട്ടുജോലിക്കും നിർബന്ധിക്കാറില്ല. വീട്ടിലുള്ള യാതൊരുത്തരുടേയും നിർദ്ദേശം കൂടാതെതന്നെ അടുക്കളയിലെ പല ജോലികളും ആ പുണ്യവതി ചെയ്തുതീർക്കുമായിരുന്നു.

## അൽഭുതകരമായ ജീവിതം.

നമ്മുടെ യുവതിക്കു് ഇപ്പോൾ വയസ്സു് പതിനെട്ടു് കഴിഞ്ഞിരിക്കുന്നു. ഇതേവരെ സ്ത്രീകൾക്കുള്ള മുറ ഉണ്ടായിട്ടില്ല. ഇനിയും ഉണ്ടാകുമെന്നും തോന്നുന്നില്ല. മലമൂത്രവിസർജ്ജനങ്ങൾ യാതൊന്നും ഇല്ലാതെ ഒരു 'അത്ഭുത കന്യക'യേപ്പോലെ, ആ യുവതി ജീവിക്കുന്നു. ഈ നൂററാണ്ടിൽ മററാർക്കും ലഭിക്കാത്ത ഈ പ്രത്യേക നൽവരം നമ്മുടെ പുണ്യവതിക്കു് ദൈവം നൽകിയിരിക്കുന്നു. വെള്ളംപോലും അവൾ കുടിക്കുന്നില്ലെങ്കിലും, തൊണ്ട ഉണങ്ങാറില്ല. തന്റെ വായിൽ ഉമിനീർ ആവശ്യത്തിനു് കിട്ടുന്നുണ്ടു്. പുറമേനിന്നുള്ള ശരീരപോഷകാഹാരങ്ങൾ യാതൊന്നുമില്ലെങ്കിലും ക്ഷീണമാകട്ടെ, ശോഷിപ്പാകട്ടെ ശരീര

ത്തിന് ഉണ്ടാകുന്നില്ല. കന്യകയുടെ നാഡിപിടിച്ചു നോക്കിയാൽ അതു നന്നായി അടിക്കുന്നതായി ആൎക്കും അനുഭവപ്പെട്ടും.

ശുദ്ധജലംപോലും കുടിക്കാതെ നാലു് അഞ്ചു് ആഴ്ചയിൽ കൂടുതൽ ഒരു മനുഷ്യന് ജീവിക്കുന്നതിന് സാദ്ധ്യമല്ല എന്നു് ശരീരശാസ്ത്രം പഠിച്ചിട്ടുള്ള ഡാക്ടർമാർ അഭിപ്രായപ്പെടുന്നു. ശരീരത്തിനു് പോഷകാംശം കുറയുമ്പോൾ ഹൃദയം ക്ഷീണിച്ചു് അതു താനെ നിന്നുപോകുന്നതാണു്. മററു രോഗങ്ങൾ ഒന്നും ഇല്ലാത്ത ചില ആളുകൾ ഹൃദയസ്പന്ദനം നിലച്ചു മരണം അടയുന്നതായി കാണാറുണ്ടു്. എന്നാൽ ഇപ്പോൾ പതിനഞ്ചു മാസങ്ങളായി യാതൊരു ഭക്ഷണപാനീയങ്ങളും കൂടാതെ ആരോഗ്യവതിയായി ജീവിക്കുന്ന നമ്മുടെ കഥാനായിക തികച്ചും ഒരു അത്ഭുതകന്യകയാണെന്നുള്ളതു് നിസ്തൎക്കമത്രെ. ഈ പുണ്യവതിയുടെ ജീവിതം ഡോക്ടർമാരുടെ അഭിപ്രായങ്ങൾക്കും, ശരീരത്തിൻെറ ഘടനാനിയമങ്ങൾക്കും, പ്രകൃതിനിയമത്തിനും അതീതമായിട്ടുള്ളതാണു്. ദീർഘകാലം ഉപവാസത്തിലും നോമ്പിലും കഴിച്ചു കൂട്ടിയവനും, ദുഃഖിതന്മാരിൽ തലവനെന്നു് പേർ സമ്പാദിച്ചവനും, വിശുദ്ധന്മാരുടെ പട്ടികയിൽ ഉൾപ്പെട്ടവനുമായ മോറാൻ മോർ ബർസോമ്മായേ കൂടാതെ ഇതുപോലെ ജീവിച്ചിട്ടുള്ളവർ വളരെ ചുരുക്കംതന്നെ.

ദൈവമാതാവു് ഒരിക്കൽ നമ്മുടെ കന്യകയ്ക്കു് പ്രത്യക്ഷപ്പെട്ടപ്പോൾ യാതൊരു വിധമായ ആഭരണങ്ങളും ധരിക്കരുതെന്നു് അവളോടു് ആജ്ഞാപിച്ചി

ട്ടുണ്ടു്. അതുപ്രകാരം കന്യക ഇതേവരെയും ആഭരണങ്ങൾ ധരിച്ചിട്ടില്ല. ആഭരണ കാൎയ്യത്തിൽ ഭ്രമക്കാരായ യുവതികളേ കണ്ടാൽ ദൈവമാതാവിൻെറ ഉപദേശം ആ പുണ്യവതി അവരോടു പറയുക പതിവുണ്ടു്. സ്വൎഗ്ഗത്തിലെ രാജ്ഞിയായ വി. മാതാവു് ഇഷ്ടപ്പെടാത്ത ആഭരണാലങ്കാരങ്ങൾ ദൈവഭക്തിയുള്ള സ്ത്രീകൾക്കു് യോജിച്ചതല്ലാ എന്നു് കന്യക ഉപദേശിക്കുന്നു.

നമ്മുടെ പുണ്യവതിക്കു് മൌനവ്രതം എടുക്കുന്നതിനു് വലിയ താല്പൎയ്യമാണു്. ആത്മീയശക്തി കൂടുതലായി ലഭിക്കുന്നതു് മൌനവ്രതം, ധ്യാനം ഇവ കൊണ്ടാകുന്നു എന്നു് ആ കന്യക സാക്ഷിക്കുന്നു. ലോകകാൎയ്യങ്ങളേപ്പററി ചിന്തിക്കാതെയും സംസാരിക്കാതെയും, ദൈവത്തോടും തൻെറ വിശുദ്ധന്മാരോടും ശുദ്ധിമതികളോടും മാത്രം സംസാരിച്ചും, അവരുമായിട്ടുള്ള സംസൎഗ്ഗത്തിലും, ജീവിക്കുന്നതു് ആനന്ദത്തിൻെറ ഉൽകൃഷ്ടനിലയായി കന്യക ചിന്തിക്കുന്നു.

ക്രിസ്തുദേവൻ ഒരിക്കൽ തൻെറ പ്രിയ ശിഷ്യന്മാരായിരുന്ന പത്രോസു്, യാക്കോബു്, യോഹന്നാൻ എന്നീ മൂന്നു ആളുകളേ കൂട്ടിക്കൊണ്ടു് ഒരു ഉയൎന്ന മലയിലേക്കു് പ്രാൎത്ഥിപ്പാൻ പോയി. വി. മൎക്കോസു് 9:2-8. അവരുടെ മുമ്പാകെ താൻ രൂപാന്തരപ്പെട്ടു് ദൈവപുത്രൻെറ സാക്ഷാൽ തേജോസ്വരൂപം അവൎക്കു് കാണിച്ചുകൊടുത്തു. "അവൻെറ വസ്ത്രങ്ങൾ ഭൂമിയിൽ ഒരു അലക്കുകാരനും അങ്ങനെ വെളുപ്പിക്കുവാൻ കഴിയാത്തവണ്ണം അത്യന്തം വെണ്മയുള്ളതായിതി

ളങ്ങി. അപ്പോൾ ഏലിയാ ദീർഘദർശി മോശയോ ടുകൂടെ അവർക്ക് പ്രത്യക്ഷനായി. അവർ യേശുവി നോട്ട് സംസാരിച്ചുകൊണ്ടിരുന്നു". അപ്പോൾ പ ത്രോസ് ശ്ലീഹാ യേശുവിനോട് പറയുന്നു. "ഗുരോ, നാം ഇവിടെ ഇരിക്കുന്നത് നല്ലത്; ഞങ്ങൾ മൂന്നു കു ടിലുകളേ ഉണ്ടാക്കട്ടേ, ഒന്ന് നിനക്കും, ഒന്നു മോശ യ്ക്കും, ഒന്നു ഏലിയാവിനുംതന്നെ". ശ്ലീഹന്മാർക്കു ണ്ടായ മഹത്വദർശനത്തിൽ അവർ ആനന്ദഭരിതരാ യി സ്വന്തം കാര്യങ്ങൾ വിസ്മരിച്ച് സ്വർഗ്ഗീയമായവ യെതന്നെ ചിന്തിക്കുന്നു. ലോകവ്യാപാരങ്ങളിൽനി ന്ന് പൂർണ്ണമായി വിരമിച്ച് ആദ്ധ്യാത്മിക ചിന്തയി ൽ ദൈവവുമായി സംസർഗ്ഗം ചെയ്യുന്ന ഏതൊരു വി ശ്വാസിക്കും മേല്പറഞ്ഞ ഉൽകൃഷ്ടാനുഭവങ്ങൾ ഉണ്ടാകു ന്നതാണ്. നമ്മുടെ കന്യക പലപ്പോഴും മൌനവ്രത മെടുത്ത് ധ്യാനിക്കുകയും സ്വർഗ്ഗീയമായ ആനന്ദം അ നുഭവിക്കുകയും ചെയ്യുന്നു.

120-ാമാണ്ടത്തെ വലിയനോമ്പിൽ ആ പുണ്യ വതി ഇരുപതു ദിവസത്തെ മൌനവ്രതവും 121 ചിങ്ങത്തിൽ എട്ടുദിവസത്തേ വ്രതവും എടുത്ത് ശക്തിപ്രാപിച്ചു.

---

അദ്ധ്യായം 9.

## അനുഭവ പ്രസംഗം

തലവടി ആനപ്രാമ്പാൽ സെൻറുത്ത് മലയാള മിഡിൽസ്കൂളിൽ 121-ാമാണ്ട് മകരമാസം 29-ാ

തീയതിമുതൽ ഒരാഴ്ചത്തേക്ക് ഒരു പ്രസംഗമഹാ യോഗം നടന്നുകൊണ്ടിരുന്നു. ഈ എഴുത്തുകാരന്റെ പ്രത്യേക ക്ഷണനപ്രകാരം നമ്മുടെ കഥാനായിക, തന്റെ വയോവൃദ്ധയായ പിതാമഹിയും ഒരുമിച്ച് ശനിയാഴ്ച രാത്രി യോഗത്തിൽ പ്രസ്തുത സ്കൂളിൽ വന്നുചേർന്നു. തൈക്കടവിലെ അത്ഭുതകന്യക അന്നത്തെ പ്രസംഗയോഗത്തിൽ സന്നിഹിതയായിരിക്കും എന്ന് നേരത്തേ പ്രസ്താവിച്ചിരുന്നതിനാൽ സ്കൂൾ ഹാളും പരിസരങ്ങളും എല്ലാം ജനനിബിഡമായിരുന്നു. ഈ അത്ഭുത യുവതിയെ ഒരുനോക്ക് കാണുന്നതിനുള്ള ആളുകളുടെ ആഗ്രഹം നിമിത്തം പുണ്യവതി സ്കൂൾവരാന്തയിൽ പ്രവേശിച്ചപ്പോഴേക്കും അവിടെവലിയ തിക്കും തിരക്കുമായിതീർന്നു.

പ്രശാന്തമായ സ്വരത്തിൽ ആ കന്യക തന്റെ അനുഭ[illegible]കഥനം ആരംഭിച്ചു. "നിങ്ങളോട് പ്രസംഗിക്കുന്ന[illegible]ന് പ്രത്യേകവിഷയം ഒന്നും ഞാൻ തിരഞ്ഞെടുത്തിട്ടില്ല. എന്താണ് ഇവിടെ പറയേണ്ടത് എന്നും ഞാൻ അറിയുന്നില്ല. ദൈവത്തിന് തിരുവിഷ്ടമുള്ളത് എന്തെങ്കിലും ഈ എളിയ ദാസിമൂലം തന്റെ വിശുദ്ധാത്മാവ് സംസാരിക്കട്ടേ എന്നുമാത്രം ഞാൻ പ്രാർത്ഥിക്കുന്നു" എന്നിപ്രകാരം മുഖവുരയായി പറഞ്ഞുകൊണ്ട് ആ പുണ്യവതി തന്റെ പ്രസംഗം ആരംഭിച്ചു. തന്റെ ബാല്യകാലം മുതലുള്ള ജീവിതാനുഭവങ്ങളെ പുരസ്കരിച്ചും, കർത്താവ് പ്രത്യക്ഷമായി തന്നോട് കല്പിച്ചിട്ടുള്ള തി[illegible]വചനങ്ങളെ കുറിച്ചും, നിത്യകന്യാവ്രതം പാലിക്കേണമെന്നുള്ള തന്റെ ആ

ഗ്രഹത്തേപ്പററിയും, ഉപവാസം, ധ്യാനം ഇവകൊ ണ്ടു ലഭിച്ചിട്ടുള്ള ആത്മശക്തിയേക്കുറിച്ചും, ദൈവ മാതാവിനോടു് അപേക്ഷിക്കുന്നതിനാൽ സിദ്ധിക്കു ന്ന പ്രത്യേകസഹായങ്ങളേയും അനുഗ്രഹങ്ങളേയും സം ബന്ധിച്ചും ആ കന്യക ഒന്നരമണിക്കൂർനേരം സുദീ ർഘമായി പ്രസംഗിച്ചു.

പ്രസംഗത്തിൻെറ ആദ്യവസാനം ശ്രോതാക്കളാ യ സ്ത്രീപുരുഷന്മാർ എല്ലാവരും നിർന്നിമേഷനേത്ര രായി ആ പുണ്യവതിയേ ശ്രദ്ധിച്ചുകൊണ്ടിരുന്നു. രാ ത്രി പതിനൊന്നുമണി കഴിഞ്ഞിരുന്നെങ്കിലും കന്യ കയുടെ. അനുഭവകഥനം, അതിനോടു് അനുബന്ധി ച്ചുള്ള ആ പ്രബോധനം അവസാനിപ്പിക്കരുതേ എ ന്നു് ആളുകൾ ആഗ്രഹിച്ചു. പ്രസ്തുത പ്രസംഗം അ നേകം ഹൃദയങ്ങളേ സ്പർശിക്കുകയും ആത്മപ്രചോദ നം നൽകുകയും ചെയ്തു.

## ദൈവമാതാവിൻെറ വാത്സല്യശിഷ്യ

നമ്മുടെ കഥാനായികയ്ക്കു് വിശുദ്ധ കന്യകമറി യാം പ്രത്യക്ഷമായനാൾമുതൽ ആ പരിശുദ്ധമാതാവി നേപ്പോലെ നിത്യകന്യാവ്രതത്തിലും, വിശുദ്ധിയിലും ജീവിക്കണമെന്നു് അവൾ നിശ്ചയിച്ചു. ദൈവമാ താവിൻെറ ഉൽകൃഷ്ടങ്ങളായ സ്വഭാവ വിശേഷങ്ങൾ താഴ്മ, ക്ഷമ, അനഹങ്കാരം, ത്യാഗം, എല്ലാററിലും ഉപരിയായ ദൈവഭക്തി ഇവ സമ്പാദിക്കുന്നതിനു്

ആ കന്യക ആഗ്രഹിച്ചു. വി. മാതാവിൻെറ ഒരു വാത്സല്യശിഷ്യയായി അവിടുത്തെ ആജ്ഞകളേ അനുസരിച്ചു ജീവിക്കണമെന്നുള്ള അവളുടെ ആഗ്രഹം നിമിത്തം പരിശുദ്ധമാതാവു് പറപ്പോഴും അവൾക്കു് പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. അവളുടെ ഭാവിജീവിതത്തിൻെറ സകല വശങ്ങളേപ്പററിയും ഒരു ഗുരുവിനേപ്പോലെ വി: മാതാവു് ആ കന്യകയേ ഉപദേശിക്കമായിരുന്നു. അവളുടെ വിദ്യാഭ്യാസകാലത്തു് സഹപാഠികളോടുള്ള സംസാരത്തിലോ മറേറാ വല്ല വീഴ്ചകളും കുറവുകളും സംഭവിച്ചാൽ അന്നത്തെ സന്ധ്യാപ്രാത്ഥനവേളയിൽ വി. മാതാവു് അവൾക്കു് പ്രത്യക്ഷപ്പെട്ടമ്പോൾ ആ കുറവുകൾക്കുവേണ്ടി ദൈവത്തോടു് ക്ഷമചോദിക്കുന്നതിനു് ആവശ്യപ്പെടുക പതിവാണു്. സ്വർഗ്ഗത്തിലേ രാജ്ഞി ആജ്ഞാപിച്ചു കഴിഞ്ഞ[illegible]സ്വാഭാവം ബലഹീനതയിൽ വന്നുപോയ വീഴ്ചകളേറ്റുപററിയുള്ള പശ്ചാത്താപത്തിൽ അശ്രുധാരയോടുകൂടി നമ്മുടെ പുണ്യവതി ദൈവത്തോടു് ക്ഷമചോദിക്കുമായിരുന്നു. ഉത്തമയായ ഒരു ഗുരുഭൂതയും ശിഷ്യയും എന്നപ്രകാരം ദൈവമാതാവും ആ കന്യകയും തമ്മിൽ പ്രാത്ഥനാവേളയിൽ ഇടപെട്ടുകൊണ്ടിരുന്നു.

ഓർത്തോഡോക്സ് സുറിയാനിസഭ ദൈവമാതാവിനെ ബഹുമാനിക്കുന്നു. ദൈവത്തിനോ തൻെറ ഏകജാതനായ പുത്രനോ നാം അർപ്പിക്കുന്നതായ ആരാധനയും ഭക്തിയും വി: മാതാവിനു് കൊടുക്കുന്നില്ല. പിന്നയോ മനുഷ്യവർഗ്ഗത്തിൽവച്ചു് പ്രഥമസ്ഥാ,

നത്തിന്ന് അർഹയായ ദൈവമാതാവിന്ന് ഒരു സൃഷ്ടിക്ക് യോഗ്യമായ ബഹുമാനവും പദവിയും മാത്രമേ നാം കൊടുക്കുന്നുള്ളു. യേശുക്രിസ്തുവിനോട് പ്രാർത്ഥിക്കുന്നതും വി. മാതാവിനോട് പ്രാർത്ഥിക്കുന്നതും രണ്ടുപ്രകാരത്തിലും ഭിന്നാഉദ്ദേശങ്ങളോടും കൂടിയുമാണ്. ദൈവത്തിന്നുമാത്രം പ്രദാനം ചെയ്യാവുന്ന പാപക്ഷമ, കരുണ, ദയ, കൃപ ഇവകൾക്ക് വേണ്ടി നാം യേശുക്രിസ്തുവിനോട് പ്രാർത്ഥിക്കുന്നു. യേശുമിശിഹാ സ്നേഹിക്കയും ബഹുമാനിക്കയും ചെയ്ത മാതാവിനേ തന്റെ മക്കളായ നാമും സ്നേഹിക്കയും ബഹുമാനിക്കയും ചെയ്യേണ്ടതല്ലയോ?

വി. മറിയാം പരിശുദ്ധാത്മനിറവിൽ പറയുന്നു "എന്റെ ദേഹികത്താവിനേ മഹിമപ്പെടുത്തുന്നു. എന്റെ ആത്മാവ് എന്റെ രക്ഷിതാവായ ദൈവത്തിൽ ഉല്ലസിച്ചിരിക്കുന്നു. അവൻ തന്റെ ദാസിയുടെ താഴ്മയേ നോക്കികണ്ടിരിക്കുന്നു. ഇതുമുതൽ സകല തലമുറകളും എന്നെ ഭാഗ്യവതി എന്നു വാഴ്ത്തും. എന്തുകൊണ്ടെന്നാൽ ശക്തനായവൻ എനിക്ക് വലിയവ ചെയ്തിരിക്കുന്നു. അവന്റെ നാമം പരിശുദ്ധം തന്നെ" ലൂക്കോ: 1 : 46-49. ദൈവമാതാവ് നമുക്ക് വേണ്ടി പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ മരണനാഴികയിലും ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമേ, ഞങ്ങളുടെ സഭയ്ക്കു വേണ്ടി പ്രാർത്ഥിക്കണമേ എന്നിപ്രകാരം നമുക്ക് ന്യായമായി മാതാവിനോട് അപേക്ഷിക്കാം.

മാതാവിനെ നാം ബഹുമാനിക്കേണ്ടതും സ്നേഹി ക്കേണ്ടതും നമുക്ക് മിശിഹായോടുള്ള ഭക്തി പാരമ്യം കൊണ്ടത്രെ. യേശുക്രിസ്തുവിനെ നിർവ്യാജം സ്നേഹി ക്കുന്ന ഒരു ഭക്തൻ അവിടുത്തെ മാതാവിനേയും ബഹു മാനിക്കമെന്നുള്ളതു് നിസ്തർക്കമാണു്. ദൈവമാതാവി ൻെറമേൽ ദിവ്യ ശിശുവിൻെറ തേജസ്സ് സർവ്വദാ പ്ര തിബിംബിക്കുന്നു. ആ മാതാവിനെയുള്ള ഭക്തിയും ബഹുമാനവും നമുക്ക് ഒരു രക്ഷാകവചമായിരിക്കുന്ന താണു്. ദൈവമാതാവിൻെറ അക്ഷയമായ സംപൂ ജ്യത അവളുടെ പുത്രനായ യേശു സാക്ഷാൽ ദൈവ മാണെന്നുള്ള പരമസത്യത്തിൽ അടിസ്ഥാനപ്പെട്ടിരി ക്കുന്നു. അതുപോലെതന്നെ യേശുക്രിസ്തു സാക്ഷാൽ മനുഷ്യനാണെന്നുള്ള ഉപദേശം അവൻ മനുഷ്യസ്ത്രീയി ൽനിന്നും ജനിച്ചവനാണെന്നുള്ള സത്യത്തിൽ അടി യുറച്ചിരിക്കുന്നു ഇങ്ങനെ യേശുമിശിഹാ പൂർണ്ണമ നുഷ്യനും [illegible] പൂർണ്ണ ദൈവവും ആണെന്നുള്ള അടിസ്ഥാ നത്തിന്മേൽ ക്രിസ്തുമത പ്രമാണപ്പെട്ടിരിക്കുന്നു. എ ന്നു് പറയാം. നമ്മുടെ കന്യകകൾ് വി. മാതാവു് ഉ ത്തമഗുരുവും, വഴികാട്ടിയും, ഉപദേഷ്ടാവും സ ഹായിയും ആദർശ സ്ത്രീരത്നവും ആയിരിക്കുന്നു. വി: മാതാവിൻെറ പ്രാർത്ഥന നമുക്ക് കോട്ടയായിരിക്കട്ടെ.

---

അദ്ധ്യായം 10.

## കന്യകയുടെ ജീവിതോദ്ദേശം.

ദൈവ തിരുവിഷ്ടത്തിന് തങ്ങളേത്തന്നെ പ്രതിഷ്ഠിക്കുന്നവർക്ക് ഏതുകാലത്തും തങ്ങളുടെ ജീവിതത്തിൻെറ ഉദ്ദേശത്തെക്കുറിച്ചും ദൈവത്തിൻെറ തിരുവിചാരങ്ങളേക്കുറിച്ചും ദർശനം ലഭിക്കുക സാധാരണയാണു്. യേശുമിശിഹാ യോർദ്ദാൻ നദിയിൽ വച്ചു് സ്നാനമേററു് തന്നെത്താൻ പ്രതിഷ്ഠിച്ച ആ നാഴികയിൽ തൻെറ ജീവിതോദ്ദേശത്തെക്കുറിച്ചു് യേശുവിന്നു് ഒരു ദർശനം ഉണ്ടായി. പരിശുദ്ധാത്മാവിൻെറ ദിവ്യമായ വ്യാപാരത്താൽ യേശുവിൻെറ ഹൃദയം വികാരതരളിതമായിത്തീൻ. "നീ എൻെറ പ്രിയപുത്രൻ; നിന്നിൽഞാൻ പ്രസാദിച്ചിരിക്കുന്നു" എന്നു് സ്വർഗ്ഗത്തിൽനിന്നു് കേട്ട ശബ്ദം പിതാവായ ദൈവവുമായി തനിക്കുള്ള ബന്ധമെന്താണെന്നു് യേശുവിനെ മനസ്സിലാക്കി. അതുപോലെ നമ്മുടെ കഥാനായികയുടെ ബാല്യപ്രായത്തിൽതന്നെ ദൈവം അവളേ വിളിച്ചു് മററുള്ളവരിൽ നിന്നു് തുലോം വ്യത്യസ്ഥമായ ഒരു ജീവിതം നയിക്കുന്നതിന്നു് അവളെ പ്രേരിപ്പിച്ചു.

രണ്ടുകാര്യങ്ങൾ ആണു് ദൈവം അവളിൽനിന്നു് ആഗ്രഹിച്ചതു്. അതിൽ പ്രഥമവും പ്രധാനവുമായിട്ടുള്ളതു് തന്നെത്താൻ ത്യജിച്ചു് തൻെറ ക്രൂശെടുത്തു് തന്നെ അനുഗമിക്കുക എന്നുള്ളതും, രണ്ടാമത്തേതു് നിത്യകന്യാവ്രതം അഭംഗമായി പാലിക്കുക

ഉന്നുള്ളതും ആയിരുന്നു. ഈ രണ്ടുകാര്യങ്ങളും ക
ർത്താവ് പ്രത്യക്ഷമായി അവളോട് കല്പിച്ചിട്ടുള്ളവ
യാണ്. ഈ ഉദ്ദേശസാദ്ധ്യത്തിന് വിവിധങ്ങളായ
വൈഷമ്യങ്ങളേയും പ്രതിബന്ധങ്ങളെയും തരണം ചെ
യ്യേണ്ടതാണെന്ന് അവൾക്ക് അറിയാമായിരുന്നു.
ദൈവത്തിൻെറ തിരുവിഷ്ടം തന്നിൽ പരിപൂർണ്ണമാ
യി നിറവേറുന്നതിനുവേണ്ടി തന്നെ ഒരായുധമായി
ദൈവ തൃക്കരങ്ങളിൽ ഭരമേല്പിക്കുന്നതിന് അവൾ
തീരുമാനിച്ചു. ദൈവതിരുനാമത്തിൽ തൻെറ മഹ
ത്വത്തിനായി ഈ ലോകത്തിൽവച്ച് കഷ്ടതകൾ
സഹിക്കേണ്ടിവരുന്നത് ഒരു ഭാഗ്യമായി ആ പുണ്യ
വതി കരുതി.

## "കഷ്ടതയുടെ മഹത്വം"

യേശുക്രിസ്തുവിനുവേണ്ടി അനുദിനം ദുരിതങ്ങൾ
അനുഭവിക്കുകയും, ഹൃദയഭേദകമായ സങ്കടങ്ങൾമൂലം
കണ്ണുനീർ ധാരധാരയായി ഒഴുക്കുകയും ചെയ്യുന്നവർക്ക്
സുഖാനുഭവങ്ങളിൽ മുഴുകിയിരിക്കുന്നവരേക്കാൾ മാന
സ്സികസംസ്കാരം-ഹൃദയ വിശുദ്ധി- വർദ്ധമാനമാ
യിരിക്കും എന്നുള്ളതു് നിസ്തർക്കമാണ്. "പരീക്ഷസ
ഹിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ, എന്തുകൊണ്ടെന്നാൽ
അവൻ കൊള്ളാകുന്നവനായി തെളിഞ്ഞശേഷം ക
ർത്താവ് തന്നെ സ്നേഹിക്കുന്നവർക്ക് വാഗ്ദത്തം ചെയ്ത
ജീവകിരീടത്തെപ്രാപിക്കും" (യാക്കോബ് 1: 12)
കഷ്ടതകൾ, പ്രയാസങ്ങൾ മുതലായവ സന്തോഷ
ത്തോടും ഹൃദയ സംതൃപ്തിയോടും കൂടി അനുഭവിക്കുന്ന

മനുഷ്യൻ ദൈവഇഷ്ടത്തിന് തന്നെ കീഴ്പ്പെടുന്ന
നാവനും, ആത്മീയ ജീവിതത്തിൽ പുരോഗമിക്കുന്ന
നാവനും ആയിരിക്കും. സ്വർണ്ണം പല പ്രാവശ്യം ഉ
ലയിൽവച്ച് ഉരുക്കി ശുദ്ധീകരിക്കുമ്പോൾ അത് വി
ലയേറിയതും മാറ്റുകൂടിയതുമായ തങ്കമായി പരിണമി
ക്കുന്നതുപോലെ മനുഷ്യ ഹൃദയമാകുന്ന സ്വർണ്ണത്തെ
കഷ്ടതയാകുന്ന ഉലയിൽ പലപ്രാവശ്യം ഉരുക്കി
ശുദ്ധീകരിക്കപ്പെടുമ്പോൾ അത് അനർഘമായതും
കറയില്ലാത്തതുമായ പരിശുദ്ധവസ്തുവായി രൂപാന്ത
രപ്പെടും. ദൈവനാമത്തിൽ പീഢകളും ഞെരുക്ക
ങ്ങളും സഹിക്കുന്ന ക്രിസ്ത്യാനിക്ക് ഭക്തിവൈരാഗ്യവും
സ്വഭാവ മാറ്റവും വർദ്ധമാനമായിരിക്കും എന്നുള്ളത്
നിസ്സംശയമാണ്.

പ്രയാസങ്ങൾ നേരിടുമ്പോൾ അതിൽനിന്ന്
ഒഴിഞ്ഞു് മാറുന്നതിനും കഷ്ടതകളെ അഭിമുഖീക
രിക്കുമ്പോൾ വല്ലപ്രകാരേണയും ആപാറയിൽനി
ന്ന് പിൻതിരിയുന്നതിനും സാധാരണ ആളുകൾ ആ
ഗ്രഹിക്കുന്നു. അപ്രകാരമുള്ളവർ കഷ്ടതയുടെ മഹത്വം
അതിൽ അന്തർലീനമായിരിക്കുന്ന നന്മ–അനുശേഷം
ഗ്രഹിക്കാത്തവർ അത്രെ കഷ്ടത മനുഷ്യസ്വഭാവത്തി
ന്റെ മാറ്റിനെ ഉരച്ചു നോക്കുന്ന ഉരകല്ലാണ്. നീ
തിമാനെന്ന് സാക്ഷ്യം ലഭിച്ച യോബിന്റെ ജീവി
തത്തിൽ ഈ തത്വം വ്യക്തമായി കാണുവാൻ കഴി
യും. പ്രകാശമാനമായ മദ്ധ്യാഹ്നത്തിൽ സുപ്രസ
ന്നമായിരിക്കുന്ന അന്തരീക്ഷത്തെ പെട്ടന്ന് കാർമേ
ഘപടലങ്ങൾ മറച്ച് പ്രകൃതിക്ക് ഒരു മ്ലാനത ഉ

ണ്ടാക്കിതീൎക്കുന്ന പ്രകാരം സന്തോഷസമ്പൂൎണ്ണമായിരുന്ന യോബിന്റെ ജീവിതത്തിൽ ആകസ്മികമായി സങ്കടങ്ങൾ, പരീക്ഷകൾ, നേരിട്ട് കഷ്ടതകളാകുന്ന കാൎമേഘങ്ങൾ ജീവിതത്തെ ആവരണം ചെയ്തപ്പോൾ താൻ ധൈൎയ്യത്തോടും വിശ്വാസത്തോടും ഉറച്ചുനിന്ന് ദൈവതിരുനാമത്തിന് മഹത്വം കൊടുത്തു. കഷ്ടതയാകുന്ന ഉരകല്ലുകൊണ്ട് യോബിനെ ഉരച്ചപ്പോൾ തന്റെ സ്വഭാവത്തിന് പതിന്മടങ്ങായി മാററ് കൂട്ടുകമാത്രം ചെയ്തു. പ്രസ്തുത ആ ഉരകല്ലിൽ യോബിന്റെ ഭാൎയ്യയെ ഉരച്ചപ്പോൾ അവൾ പിറുപിറുക്കുകയും ദൈവത്തെ ശപിക്കുകയും ആത്മഹത്യക്ക് ഒരുങ്ങുകയും ചെയ്യുന്നു.

കഷ്ടതയിൽ ദൈവത്തെ മഹത്വപ്പെടുത്തുവാൻ ചിലൎക്ക് കഴിയുന്നില്ല. എന്നാൽ നമ്മുടെ പുണ്യവതിയാകട്ടെ ജീവിതത്തിൽ കഷ്ടതകളും പരീക്ഷകളും ഉണ്ടാകുമ്പോൾ സന്തോഷിക്കുകയും പരീക്ഷകളെ ജയിപ്പാൻ ദൈവസഹായത്തിനായി പ്രാൎത്ഥിക്കുകയും ചെയ്തുവന്നു. "നിങ്ങൾ പാപംചെയ്തിട്ട് അടി കൊള്ളുമ്പോൾ അതു് സഹിച്ചാൽ എന്തു് യശസ്സുള്ളു? അല്ല നന്മചെയ്തിട്ട് കഷ്ടപ്പെടുമ്പോൾ സഹിച്ചാൽ അതു് ദൈവത്തിന്റെ മുമ്പാകെ പ്രസാദമാകുന്നു. ഇതിനായിട്ട് നിങ്ങൾ വിളിക്കപ്പെട്ടവരല്ലോ; ക്രിസ്തുവും നിങ്ങൾക്കുവേണ്ടി കഷ്ടപ്പെട്ടു; നിങ്ങൾ അവന്റെ കാൽചുവടുകളെ പിന്തുടരുവാനായി ഒരു മാതൃകവെച്ചിട്ട് പോയിരിക്കുന്നു." 1 പത്രോസ് 2. 20—21.

ക്രിസ്തുവിന്റെ മാതൃകതന്നേ പിന്തുടരുവാൻ പു
ണ്യവതിയായ നമ്മുടെ കന്യക നിശ്ചയിച്ചു് ഉറച്ചി
രിക്കുന്നു. വി. പൌലോസ് ശ്ലീഹാ സാക്ഷിക്കുന്ന
തുപോലെ ദാരിദ്ര്യമോ; കഷ്ടതയോ രോഗമോ, അ
പത്തോ, വാളോ ഇവ യാതൊന്നും തന്നെ കർത്താവാ
യ യേശുക്രിസ്തുവിനോടുള്ള ദിവ്യസ്നേഹത്തിൽ നിന്നു്
ആ പുണ്യവതിയേ വേർതിരിപ്പാൻ കഴിയുന്നതല്ല.
ജീവിതത്തിൽ പ്രയാസങ്ങൾ നേരിടുന്നതു് ഒരു ഭാ
ഗ്യമായി വിശ്വാസികൾ കരുതുന്നു. പരീക്ഷകളോടു
കൂടെ അവയേ നേരിട്ടു് ജയിപ്പാനുള്ള പ്രാപ്തിയും ദൈ
വം തന്റെ ഭക്തന്മാൎക്കു് നൽകുന്നുണ്ടു്. പലവിധ
മായ പരീക്ഷകൾ, ജീവിതവൈഷമ്യങ്ങൾ മുതലായ
വയിൽ വിജയം നേടാത്തവന്നു് കിരീടം ലഭിക്കയില്ല

ഇഹത്തിലെ കഷ്ടതകളും ദുഃഖങ്ങളും എത്രയെന്നാ
ൾ നിലനില്ക്കയില്ലെന്നുള്ളതു് നിസ്തൎക്കമാണു്. പരീ
ക്ഷകളിൽ ഒക്കെയും "ജയിക്കുന്നവന്നു" ഞാൻ ദൈവ
ത്തിന്റെ പറുദീസായിലുള്ള ജീവവൃക്ഷത്തിന്റെ ഫ
ലം ഭക്ഷിപ്പാൻ കൊടുക്കും" (വെളിപാടു് 2:7) "അ
തു് ക്രൂശിനേയും മരണത്തേയും ജയിച്ച കർത്താവിന്റെ
വാഗ്ദത്തമത്രേ. "ജയിക്കുന്നവന്നു് ഞാൻ മറഞ്ഞിരിക്കു
ന്ന മന്നായേ കൊടുക്കും." വെളി 2:17) "ജയിക്കുന്നവ
ൻ വെള്ളയുടുപ്പുകൾ ധരിക്കും. അവന്റെ നാമത്തെ
ഞാൻ ജീവപുസ്തകത്തിൽനിന്നും മായിച്ചുകളയാതെ
എന്റെ പിതാവിന്റെ മുമ്പാകെയും അവന്റെ ദൂത
ന്മാരുടെ മുമ്പാകെയും അവന്റെ നാമത്തെ ഏറ്റുപ
റയുകയും ചെയ്യും" "ജയിക്കുന്നവനെ ഞാൻ എന്റെ

ദൈവത്തിന്റെ ആലയത്തിൽ ഒരു തൂണാകും. അവൻ ഒരിക്കലും അവിടെനിന്നു പോകയില്ല. ജയിക്കുന്നവനെ ഞാൻ എന്നോടുകൂടെ എന്റെ സിംഹാസനത്തിൽ ഇരിപ്പാൻ വരം നൽകും. ഞാനും ജയിച്ചു എന്റെ പിതാവിന്റെ കൂടെ അവന്റെ സിംഹാസനത്തിൽ ഇരിക്കുന്നപ്രകാരംതന്നെ." വെളി 3:21.

ഇതിൽപരമായി ക്രൂശിനെസഹിക്കുന്ന (വഹിക്കുന്ന) ഒരു വിശ്വാസിക്കു ആശാവഹമായി—ദൈവിക വാഗ്ദത്തമായി മററ എന്താണു വേണ്ടതു. ഭാവിയിൽ ലഭ്യമാകുവാൻ പോകുന്ന സന്തോഷങ്ങൾ സൌഭാഗ്യങ്ങൾ മുതലായവ നാം ചിന്തിക്കുമ്പോൾ ഈ ലോകത്തിൽ താൽക്കാലികമായിമാത്രം നമുക്കു നേരിടുന്ന കഷ്ടതകൾ, പരീക്ഷകൾ, നിസ്സാരങ്ങളായി നമുക്കു അനുഭവപ്പെടും.

---

അദ്ധ്യായം 11.

## കന്യകയുടെ മാലാഖമാരുടെ

## അടുത്തജീവിതം.

ദൈവസൃഷ്ടികളായ സ്വർഗ്ഗത്തിലെ മാലാഖമാരുടെ ഗണങ്ങൾ അനവരതം തന്നെ സ്തുതിക്കുന്നു. അത്ഭുതജീവികളായ മാലാഖമാർക്കു വിശപ്പാകട്ടെ, ദാഹമാകട്ടെ ഉണ്ടാകുന്നില്ല; അവർ നമ്മെപ്പോലെ

ഭക്ഷിക്കയോ കുടിക്കുകയോ ചെയ്യുന്നില്ല. അവർ വി വാഹം ചെയ്യപ്പെടുകയോ വിവാഹത്തിനു കൊടുക്കു കയോ ചെയ്യുന്നവരും അല്ല. ആഹാര, നിഹാര, നിദ്ര, മൈഥുനം ഈ ചതുർധർമ്മങ്ങൾക്കു അവർ അ തീതരാണു്. മരണാനന്തരം വിശുദ്ധന്മാർ മാലാഖ മാരുടെ ജീവിതത്തിനു് അനുരൂപരായിതീരുന്നു എ ന്നു് നാം വിശ്വസിക്കുന്നു. എന്നാൽ ജീവനോടിരി ക്കുമ്പോൾ തന്നെ സ്വർഗ്ഗീയ മാലാഖമാരേപ്പോലെയു ള്ള അവസ്ഥാന്തരം പ്രാപിച്ചവർ അപൂർവ്വം തന്നെ.

ദൈവത്തിന്റെ തിരുവിഷ്ടത്താൽ മാലാഖമാ രുടെ സൌഭാഗ്യകരമായ ജീവിതാവസ്ഥയിലേക്കു് ജീവനോടിരിക്കുമ്പോൾതന്നെ നമ്മുടെ കഥാനായിക യെ താൻ വിളിച്ചു് വേർതിരിക്കുകയും ആഹാര നി ഹാരാദികളിൽനിന്നു് ഒഴിവാക്കുകയും ചെയ്തിരിക്കു ന്നു. അതിനാൽ ആഹാര കാര്യങ്ങളേപ്പററി അന്വേ ഷിക്കേണ്ട ആവശ്യം ഇല്ലാത്ത മാലാഖമാരേപ്പോലെ ആ കന്യക ഭാഗ്യവതിയായി തീർന്നിരിക്കുന്നു. ഈ വിധമുള്ള ശ്രേഷ്ഠ പദവിയിലേക്കു് എത്തിയിരിക്കു ന്നതിനാൽ ഇനിയും ആ സ്വർഗ്ഗസേനകളേപ്പോലെ ദൈവത്തേ സ്തുതിക്കയും തന്റെ തിരുവിഷ്ടം അറി ഞ്ഞു് നിവർത്തിക്കുകയും ചെയ്യേണ്ട ജോലിമാത്രമേ ആ പുണ്യവതിക്കു് ശേഷിക്കുന്നുള്ളു. അതിനായി ശിഷ്ടായുസ്സ് വിനിയോഗിപ്പാൻ അവൾ തീരുമാ നിച്ചിരിക്കുന്നു. ഹാ! എന്തൊരു സൌഭാഗ്യം മര ണാനന്തരമുള്ള അവസ്ഥ, സ്വർഗ്ഗീയജീവിതം, ഭൂമി യിൽവച്ചു് തന്നെ ആ പുണ്യവതി അനുഭവിക്കുന്നു.

ദൈവത്തിന്റെ സർവ്വശക്തി ലോകമനുഷ്യർ ഗ്ര ഹിക്കുന്നതിന് കന്യകയുടെ ജീവിതം സഹായിക്കു ന്നു. യാതൊരു മനുഷ്യനാലും അസാദ്ധ്യമായ ജീവി താവസ്ഥയിലേക്ക് ഒരുവനെ എത്തിക്കുന്നതിനു ദൈവത്തിന് കഴിയും എന്ന് ഇതുമൂലം ലോകം പ ഠിക്കുന്നു. ഒരുവനെ ഭക്ഷണത്തോടുകൂടിയും മററൊ രുവനെ ഭക്ഷണം കൂടാതെയും ആക്കുന്നതിന് ദൈവ ത്തിന് കഴിയുമെല്ലോ. ദൈവ തിരുനാമം ഇതുമൂലം മഹത്വപ്പെടട്ടെ.

# ക്രിസ്തുവിൽ ആയജീവിതം.

"എന്നിൽ വസിപ്പിൻ ഞാൻ നിങ്ങളിലും വ സിക്കും" (വി. യോഹന്നാൻ 15:4-5.) "ഒരുത്തൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു എങ്കിൽ അവൻ വളരെ ഫലം കായ്ക്കും." ക്രിസ്തുവിനെ കൂടാതെ ലോകത്തിൽ നാം പലതും പ്രവർത്തിക്കുന്നു ണ്ട്. പ്രവർത്തിപ്പാൻ സാധിക്കുമെന്ന് വിശ്വസിക്കു കയും ചെയ്യുന്നുണ്ട്. യേശുക്രിസ്തുവിന്റെ സഹാ യമുണ്ടെങ്കിൽ നാം ഉദ്യമിക്കുന്ന കാര്യം ഒന്നുകൂടി വി ജയപ്രദമായിരിക്കുമെന്ന് വിചാരിക്കുന്നതിനാൽ ത ന്റെ സഹായം പലപ്പോഴും നാം അഭ്യർത്ഥിക്കാറു ണ്ട്. സ്വശക്തിയാൽ അസാദ്ധ്യമെന്ന് തോന്നുന്ന അവസരങ്ങളിൽ മാത്രം നാം തന്നിൽ കൂടുതലായി ആശ്രയിക്കും. ഇതാണു ക്രിസ്ത്യാനികളുടെ സാധാര ണ അനുഭവം കർത്താവിന് ഇഷ്ടമുണ്ടെങ്കിൽ അ

വൻ നമ്മിൽ കൂടി പ്രവത്തിക്കട്ടെ. "എന്റെ കൃപ നിനക്കമതി, എന്റെ ശക്തി നിന്റെ ബലഹീനതകളിൽ തികഞ്ഞുവരുന്നു" ഇപ്രകാരം നമ്മുടെ സകലപരിശ്രമങ്ങളും അവസാനിപ്പിച്ചു്, കത്താവു് പ്രവത്തിക്കത്തക്കവണ്ണം സവ്വവും തന്നിൽ സമപ്പിച്ചു് താൻ സകലവും കയ്യേററു് എടുക്കുന്ന അനുഭവത്തിനാണു് ക്രിസ്തുവിലുള്ള ജീവിതംഎന്നു് പറയുന്നതു

സ്വയത്തിന്റെ മനോഭാവങ്ങൾ നമ്മിൽ നിന്നു് ദൂരീകരിക്കപ്പെടുന്നതനുസരിച്ചു് ക്രിസ്തുവിന്റെ പ്രവത്തനവും തമ്മിൽ വളർച്ച പ്രാപിക്കുന്നതാണു്. "ഞാൻ ക്രിസ്തുവിനോടുകൂടി ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി ജീവിക്കുന്നതു് ഞാൻ അല്ല ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നു" ഗലാ:2:20. വി. പൌലോസ്ശ്ലീഹാ പരിശുദ്ധാത്മാവിനു് അധീനനായി തീന്നതോടുകൂടി തന്നിൽ വസിക്കുന്ന ക്രിസ്തുവിനു് താൻ അടിമയായിതീന്നു് തന്നെത്തന്നെ സമർപ്പിച്ചതോടുകൂടി തന്റെ അനുഭവം ശ്രേഷ്ടതരമായിതീരുന്നു. "നമ്മുടെ കത്താവായ യേശുക്രിസ്തുമുഖാന്തിരം ഞാൻ ദൈവത്തിനു് സ്തോത്രം ചെയ്യുന്നു." "എന്നെ ശക്തനാക്കുന്നവൻ മുഖാന്തിരം ഞാൻ സകലത്തിനും മതിയാകുന്നു" ഇപ്രകാരമുള്ള അനുഭവമാണു് ഓരോവിശ്വാസിക്കും ഉണ്ടാകേണ്ടതു് ബാഹ്യമായ വിശുദ്ധിയിൽ ജീവിപ്പാനുള്ള മനുഷ്യന്റെ ഒരു വെറും പരിശ്രമമല്ല ക്രിസ്തീയ ജീവിതം; പ്രത്യേക പരിശുദ്ധാത്മ പ്രേരണയാലുള്ള ദിവ്യസംസൎഗ്ഗം അഥവാ, പ്രാർത്ഥനാജീവിതംമൂലം ക്രിസ്തു

വിൻെറ അധിവാസ സ്ഥലമായി നാം രൂപാന്തര പ്പെട്ട് തൻെറ സാന്നിദ്ധ്യത്തിൻെറ പരിമളവാസന യാൽ നമ്മുടെ ഹൃദയങ്ങൾ ശുദ്ധീകരിക്കപ്പെട്ട് നമ്മു ടെ അറിവും പരിശ്രമവും കൂടാതെ തന്നെ നന്മകളോ ടുള്ള ആസക്തിയും തിന്മയോടുള്ള വെറുപ്പും അതിൽ സ്ഥാ പിക്കപ്പെട്ട് അതിൻപ്രകാരമുള്ള ജീവിതമത്രേ സാ ക്ഷാൽ ക്രിസ്തീയ ജീവിതമെന്ന് പറയേണ്ടത്.

ക്രിസ്തുവിൻെറ അധിവാസംമൂലം തൻെറ നി യന്ത്രണത്തിൽ നാം ആയിതീരുകയും മന:പൂർവ്വമാ യ നിയന്ത്രണത്തിന് ആവശ്യമില്ലാതാകത്തക്കവണ്ണം നമ്മുടെ ആഗ്രഹങ്ങളും അഭിലാഷങ്ങളും പൈശാചിക മാർഗ്ഗത്തിലേക്ക് വ്യതിചലിക്കുവാൻ അപ്രാപ്തമാക മാറു് തൻെറ ശക്തിയാൽ നാം നിർമ്മലീകരിക്കപ്പെ ടുന്നതാണ്. വിജയകരമായ ഈ ജീവിതത്തിൻെറ അടിസ്ഥാനം പാപത്തേയും മരണത്തേയും ജയിച്ച് ഉയിർത്തെഴുന്നേററവനായ ക്രിസ്തുവിൻെറ ശക്തിയത്രെ. നമ്മുടെ കന്യകയാകട്ടെ ഈ ഉയർപ്പിൽ ജീവനെ പ്രാപിച്ചിരിക്കുന്നതിനാൽ ലോകം, ജഡം, പിശാ ച് ഈ ശക്തികളോട് പോരാടി ദൈനം ദിനം പു ത്തുക്കം പ്രാപിച്ച് ഉപരിപുണ്യത്തിലേക്ക് എത്തി ക്കൊണ്ടിരിക്കുന്നു. "ഒരുവൻ എന്നിലും ഞാൻ അ വനിലും വസിക്കുന്നു എങ്കിൽ അവൻ വളരെ ഫലം കായ്ക്കും. എന്നെ പിരിഞ്ഞു് നിങ്ങൾക്ക് ഒന്നും ചെയ്വാൻ കഴികയില്ല."

# ക്രൂദാശകറ്റക്കുള്ള സ്ഥാനം.

ക്രിസ്തീയ ജീവിതത്തിനും പുണ്യത്തിൽ വളരുന്നതിന്നും ക്രൂദാശകൾ അപരിത്യാജ്യങ്ങളാണെ് എന്ന് നമ്മുടെ കഥാനായിക വിശ്വസിക്കുകയും ഉപദേശിക്കുകയും ചെയ്യുന്നു. വസ്തുപരമായ മാൎഗ്ഗത്തിൽ ക്രൂടി ആത്മീയദാനങ്ങളെ, ദൈവകൃപകളെ, മനുഷ്യർക്ക് പ്രദാനം ചെയ്യുന്ന എന്നുള്ളതാണല്ലോ ക്രൂദാശയിൽ അടങ്ങിയിരിക്കുന്ന മൌലികതത്വം. മറ്റൊരുവിധത്തിൽ പറയുന്നപക്ഷം പ്രത്യക്ഷങ്ങളായ മാൎഗ്ഗങ്ങൾ ഉപയോഗിച്ച് അപ്രത്യക്ഷങ്ങളായ ദിവ്യ നൽവരങ്ങളേ ദൈവം മനുഷ്യൎക്ക് നൽകുന്നു എന്നുള്ളതത്രെ. ലോകത്തിൽ പ്രത്യക്ഷങ്ങളും അപ്രത്യക്ഷങ്ങളും ആയ ശക്തികളുടെ വ്യാപാരം സർവ്വസാധാരണമായിട്ടുള്ളതാണ്. സ്നേഹം, ക്ഷമ, ഭക്തി, വിനയം, മുതലായവ അദൃശ്യങ്ങളായ ഗുണങ്ങളാകുന്നു. എന്നാൽ ഇവ ഒരുവനിൽ ഉണ്ടെന്ന് ഗ്രഹിക്കുന്നതു് ബാഹ്യമായ ചേഷ്ടകൾ വഴിയത്രെ. ഒരുവനിൽ നിഗ്രഢമായിരിക്കുന്ന ജീവൻ അവന്റെ ചൈതന്യവിശേഷം കൊണ്ടു് വേറൊരുവന്നു് വെളിപ്പെടുന്നു.

ഒരു പിതാവു് തന്റെ ഓമനസന്താനത്തെ ചുംബനം ചെയ്തിട്ടു് അവന്റെ സ്നേഹം വെളിപ്പെടുത്തുന്നു. വസ്തുപരമായിരിക്കുന്ന ശരീരത്തിലാണല്ലോ മനുഷ്യാത്മാവിനെ ദൈവം നിക്ഷേപിച്ചിരിക്കുന്നതു്. നിത്യമായിരിക്കുന്ന ഈ ആത്മാവിനെ അനിത്യമായ ശരീരത്തിൽ കർത്താവു് സൂക്ഷിക്കുന്നു അതിന്റെ

വളർച്ചക്കും പരിപുഷ്ടിക്കും അത്യന്താപേക്ഷിതങ്ങ ളായിരിക്കുന്ന ദൈവികനൽവരങ്ങളേ പ്രാപിക്കുന്ന താണ് വസ്തുപരമായ മാർഗ്ഗങ്ങൾ അവലംബിക്കുന്ന ത്. ഭൌതികശരീരത്തിൽ സ്ഥിതിചെയ്യുന്ന കാല ത്തോളം ദൈവത്തേയും തന്റെ വ്യാപാരഗതിയേയും പററി വസ്തുപരമായി മാത്രമേ സാധാരണമനുഷ്യ ർക്ക് വിചിന്തനം ചെയ്യുന്നതിന് നിവൃത്തിയുള്ളു. അതുകൊണ്ടാണ് 'ദൈവത്തികൻറ വലത്തുഭാഗ'മെ ന്നും, അബ്രഹാമിൻറമടി' എന്നും മററും നാം സാ ധാരണ സങ്കല്പിച്ചുപോരുന്നത്. അതുപോലെതന്നെ ദൈവത്തെ ആരാധിക്കുന്നതിലും ദൈവിക നൽവര ങ്ങളേ പ്രാപിക്കുന്നതിലും ബാഹ്യമായ ചില രീതി കൾ അവലംബിക്കാതെ നമുക്ക് തരമില്ല.

കർത്താവിൻെറ മനുഷ്യാവതാരത്തിലും ക്രദാശ യുടെ തത്വം വ്യക്തമായി കാണാം. അപ്രത്യക്ഷനാ യ ദൈവം പ്രത്യക്ഷമായ മനുഷ്യശരീരംവഴി ലോക ത്തിനു് വെളിപ്പെടുകയും ലോകത്തെ വീണ്ടെടുക്കുക യും ചെയ്തു. യേശുമ്ശിഹാ കൈവച്ചു് പ്രാർത്ഥിച്ചു് ശിശുക്കൾക്ക് അനുഗ്രഹം നൽകി. ഭൂമിയിലെമണ്ണ് കുഴച്ചു് പുരട്ടി കുരുടനു് കാഴ്ചകൊടുത്തു. തൃക്കൈകൊ ണ്ടു് തൊട്ടു് കുഷ്ഠരോഗിയെ സൌഖ്യമാക്കി. ശിഷ്യ ന്മാരുടെമേൽ ഊതി അവർക്ക് പരിശുദ്ധാത്മാവിന്റെ നൽവരം കൊടുത്തു. ഇപ്രകാരം ലോകരക്ഷിതാവായ യേശുക്രിസ്തു പ്രത്യക്ഷങ്ങളായ ഓരോമാർഗ്ഗങ്ങൾ ഉ പയോഗിച്ചാണു് അദൃശ്യങ്ങളായ സ്വർഗ്ഗീയനന്മകളെ ദാനം ചെയ്തുകൊണ്ടിരുന്നതു്.

വി. ശ്ലീഹന്മാരുടെ നടപടികളും ഇതുതന്നെ തെളിയിക്കുന്നുണ്ട്. മാമോദീസാമുങ്ങി പാപമോചനവും പരിശുദ്ധാത്മശക്തിയും നൽകി. കൈവച്ച് പ്രാർത്ഥിച്ച് ആചാര്യസ്ഥാനം കൊടുത്തു. അപ്പവും വീഞ്ഞും ഉപയോഗിച്ച് കർത്താവിന്റെ ശരീരരക്തങ്ങൾക്ക് കൂട്ടാളികളായി. എണ്ണ പൂശി രോഗശാന്തി നൽകി. ഇപ്രകാരം പ്രത്യക്ഷവും വസ്തുപരവുമായ മാർഗ്ഗങ്ങൾവഴി ആത്മീയദാനങ്ങളെ അനുഭവപ്പെടുത്തുകയെന്നുള്ളതാണ് ഭൗതികശരീരത്തിൽ ഇരിക്കുന്ന കാലത്തോളം ഒരുവന് സ്വാഭാവികമായിട്ടുള്ളത്. ഈ മാർഗ്ഗമാണ് ആത്മീയദാനത്തിന്റെ അനുഭവത്തെപ്പററി ഒരുവന് കൂടുതൽ ഉറപ്പും ധൈര്യവും തൃപ്തിയും നൽകുന്നത്.

ഒരു വിശ്വാസി കർത്താവിന്റെ തിരുവവതാരംമൂലമുള്ള രക്ഷയെ അവകാശിക്കുന്നതും അനുഭവപ്പെടുന്നതും വി. കൂദാശകൾ വഴിയത്രെ. ദൈവകൃപയെയും ക്രിസ്തുവിന്റെ ജീവനെയും വിശ്വാസികളിലേക്കു ആവഹിപ്പിക്കുന്ന മാർഗ്ഗങ്ങളാകുന്നു വി. കൂദാശകൾ. വി. മാമോദീസാ കൂദാശവഴി ഒരുവൻ കർത്താവിന്റെ ശരീരത്തോട് സംഘടിക്കപ്പെടുകയും ദൈവത്തിന്റെ മകനായി വീണ്ടും ജനിക്കുകയും ചെയ്യുന്നു. ഒരുവൻ വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും വീണ്ടും ജനിക്കുന്നില്ലാ എങ്കിൽ സ്വർഗ്ഗരാജ്യത്തിൽ കടപ്പാൻ കഴിയുന്നതല്ല. പ്രകൃതവും സ്വാഭാവികവുമായ ഒരു ജനനംമൂലം നാം സ്വർഗ്ഗരാജ്യത്തിലെ പൌരന്മാരായിതീരുന്നു. വി. മാമോദീസാ നിക്ഷേപമുറിയിലേക്കുള്ള

ഒരു കവാടമാകുന്നു എന്നു് പറയാം. അതിൽകൂടി അകത്തുകടക്കാതെ, തിരുവവതാരംമൂലം യേശുക്രിസ്തു സമ്പാദിച്ചു വച്ചിരിക്കുന്ന നിക്ഷേപങ്ങളെ അനുഭവപ്പെടുത്തുന്നതിന് ആർക്കും കഴിയുന്നതല്ല. ഇപ്രകാരം ക്രിസ്തീയജീവിതത്തിന് ആവശ്യമുള്ള എല്ലാകൃപകളും വി. കൂദാശകൾവഴി ഒരുവനു സിദ്ധിക്കുന്നു. എന്നാൽ ഇവയെല്ലാം സഭയിൽ നിൽക്കുന്ന ഒരു വിശ്വാസിക്കു മാത്രമേ അനുഭവങ്ങളാകയുള്ളു.

ദൈവവും മനുഷ്യാത്മാവുംതമ്മിലുള്ള നിരന്തരമായ സംസർഗ്ഗത്തിനു കൂദാശകൾ മനുഷ്യനെ സഹായിക്കുന്നു. ഈ ദിവ്യസംസർഗ്ഗത്തിൻെറ പരമകാഷ്ഠ സംയോജിപ്പാകുന്നു. ദൈവവും മനുഷ്യനുമായുള്ള സംയോജിപ്പാകുന്നു ക്രിസ്തീയജീവിതത്തിൻെറ പരമോദ്ദേശ്യം. നമ്മെതന്നെ പരിപൂർണ്ണമായി ദൈവത്തിനു പ്രതിഷ്ഠിച്ചുകൊടുത്തു് അവിടുന്നു നമ്മിൽ എഴുന്നെള്ളിവസിച്ചു് നാമും ദൈവവുമായി ഒരു പിരിയാബന്ധം ഉണ്ടാക്കുക എന്നുള്ളതാകുന്നു കൂദാശകൾകൊണ്ടു് സാധിപ്പാൻ നാം ഉദ്ദേശിക്കുന്നതു്. കൂദാശയുടെ തത്വം പ്രകൃതിയിൽ എവിടെയും കാണുന്ന ഒരു സാർവ്വത്രിക തത്വമാണെന്നു ഗ്രഹിപ്പാൻ കഴിയും. ജീവൻ ഒരു അദൃശ്യ ശക്തിയാണല്ലോ. അതു വെളിപ്പെടുന്നതു് ചലനം, സംസാരം മുതലായ ബാഹ്യപ്രകടനങ്ങൾകൊണ്ടാകുന്നു. ഒരു നെൽമണിയിൽ ദൈവം ജീവൻ നിക്ഷേപിച്ചുവച്ചിരിക്കുന്നു. മനുഷ്യവളർച്ചയ്ക്കു് അരിയിലുള്ള ജീവാംശംമാത്രമേ ആവശ്യമുള്ളു. എന്നാൽ അതു തനിച്ചു നമുക്കു് ഒരിക്കലും കിട്ടുന്നില്ല. അരിയിൽകൂ

ടെ അഥവാ ചോറിൽകൂടെമാത്രമേ അതു നമുക്കു ലഭിക്കുവാൻ മാൎഗ്ഗമുള്ളു. അദൃശ്യമായ ജീവൻ ദൃശ്യമായ അരിയിൽകൂടെ മനുഷ്യർ സ്വീകരിച്ചു ജീവിക്കണമെന്നാണു ദൈവം ഉദ്ദേശിച്ചിരിക്കുന്നതു്.

ആകയാൽ കൂദാശപരമായ ജീവിതം ഒരു വിശ്വാസിക്കു് ആവശ്യമാണെന്നും, അതു കൎത്താവിൻെറ തിരു അവതാര രഹസ്യത്തിൽ അടിസ്ഥാനപ്പെട്ടിരിക്കുന്നതാണെന്നും, യേശുക്രിസ്തുവും തൻെറ ശിഷ്യന്മാരും പ്രവൃത്തികൊണ്ടും വചനംകൊണ്ടും മനുഷ്യൎക്കു വെളിപ്പെടുത്തിതന്നിട്ടുള്ള ഒരു മാൎഗ്ഗമാണെന്നും നമ്മുടെ കന്യക വിശ്വസിക്കുകയും കൂദാശാപരമായ ജീവിതം നയിക്കുകയുംചെയ്യുന്നു.

---

അദ്ധ്യായം 12.

## മററുചില സംഭവങ്ങൾ.

നമ്മുടെ കഥാനായികയുടെ പിതൃസഹോദരൻ മി: ററി. വി. ചെറിയാൻെറ ഭാൎയ്യയുടെ സഹോദരീഭൎത്താവും, തിരുവല്ലാ കട്ടപ്പുറത്തു് കുടുംബാംഗവും, ഇപ്പോൾ തൃശ്ശൂരിൽ ഇൻജിനീയരും ആയിരിക്കുന്ന ശ്രീമാൻ വറുഗീസ്സ് അവർകൾ ഈ അത്ഭുത കന്യകയെ ഒന്നു് കാണുന്നതിനു തൻെറ വീട്ടിൽ വരുത്തി കുടുംബാംഗങ്ങളുടെ അനുഗ്രഹത്തിനായി പ്രാൎത്ഥിപ്പിക്കുന്നതിനും വേണ്ടി ഒരു സ്പെഷ്യൽകാർ തൃശ്ശൂരിൽനിന്നു് പുളിക്കീഴ് കടവിലേക്കു് വിട്ടു് ആ പു

ണ്യവതിയെ അതിൽ കൊണ്ടുപോയി. അപ്പോൾ തന്റെ സഹോദരൻ മി. കരുവിളവറുഗീസും, മാതൃസഹോദരനും ആ കന്യകയുടെകൂടെ യാത്രയായി. അവർ എല്ലാവരും തൃശ്ശൂരിൽ ഇൻജിനീയരുടെ വാസസ്ഥലത്തു് ചെന്നു് ചേന്നു. പുണ്യവതിയുടെ ആഗമനം പ്രതീക്ഷിച്ചു് വളരെ ആളുകൾ അവിടെ കൂടിയിരുന്നു. അവർ എല്ലാവരോടും തന്റെ ബാല്യകാലം മുതലുള്ള അനുഭവങ്ങളേക്കുറിച്ചും, യേശുമ്ശിഹായും ദൈവമാതാവും, മററു പരിശുദ്ധന്മാരും തനിക്കു പ്രത്യക്ഷപ്പെട്ടന്നതു് സംബന്ധിച്ചും തനിക്കു് പ്രത്യേകമായി ദൈവത്തിൽനിന്നു് ലഭിച്ചിട്ടുള്ള കൃപകളേപ്പററിയും കന്യക സംസാരിച്ചു ഇൻജിനീയരുടെ ആഗ്രഹപ്രകാരം അദ്ദേഹത്തിന്റെ കുടുംബത്തിനു് വേണ്ടി ആ പുണ്യവതി പ്രാത്ഥിച്ചു. നമ്മുടെ കന്യകയേ കണ്ടവക്കും സംസാരം കേട്ടവക്കും എല്ലാം അവാച്യമായ ചില അനുഭവ വിശേഷങ്ങൾ ഉണ്ടാകാതെയിരുന്നില്ല. അവിടെവെച്ചു് ആ പുണ്യവതിയുടെ ഒരു ഫോട്ടോ എടുക്കയുണ്ടായി. രണ്ടുദിവസങ്ങൾ അവിടെ താമസിച്ചശേഷം അവർ എല്ലാവരും വീട്ടിലേക്കു് തിരച്ചുപോയി.

ആയിരത്തി ഒരുനൂററി ഇരുപതാമാണ്ടു് ധനുമാസത്തിൽ നമ്മുടെ കന്യകയേ VI-ആറാം ഫാറത്തിൽ ഡീററയിൻ ചെയ്കതിനാൽ കണക്കു് വിഷയത്തിനു് ഒരു ട്യൂഷൻകൊടുപ്പിക്കുന്നതിനുവേണ്ടി തന്റെ പിതൃസഹോദരൻ മി. ററി. വി. ചെറിയാൻ അന്നു് ഉദ്യോഗാത്ഥം താമസിച്ചിരുന്ന വാരാപ്പുഴക്കു് ആ യു

വതിയേ കൊണ്ടുപോയി. മി. ചെറിയാൻെറ താമസസ്ഥലത്തിന് അടുത്തുള്ള കന്യാസ്ത്രീ മഠത്തിലെ ഒരു മദർ കുഞ്ഞമ്മക്ക് ട്യൂഷൻ നടത്തി. കണക്കിനുമാത്രമേ പ്രത്യേക അദ്ധ്യയനം ആ യുവതിക്ക് ആവശ്യമുണ്ടായിരുന്നുള്ളു.

അവിടത്തെ താമസത്തിനിടയിൽ പ്രസ്തുത മഠത്തിലെ എല്ലാകന്യാസ്ത്രീകളുമായി കുഞ്ഞമ്മ പരിചയപ്പെട്ടു. അവർക്ക് കുഞ്ഞമ്മയേ ആ മഠത്തിലെ ഒരു സ്ഥിരാംഗമായി കിട്ടിയാൽ കൊള്ളാമെന്ന് ആഗ്രഹിക്കുകയും ആ വിവരം കുഞ്ഞമ്മയോട്ട് പറകയും ചെയ്തു. അതിന് തൽക്കാലം ആ പുണ്യവതി വഴിപ്പെട്ടില്ല. കുഞ്ഞമ്മയുടെ ബാല്യകാല ജീവിതത്തേയും, പഞ്ചമുറിവുകൾ അവളിൽ പ്രത്യക്ഷമായിട്ടുള്ളതിനേയും, ഭക്ഷണം കൂടാതെയുള്ള ജീവിതത്തേയുംപ്പററി വരാപ്പുഴ ആർച്ച് ബിഷപ്പ് ഡാക്ടർ അട്ടിപ്പേററി തിരുമനസ്സുകൊണ്ട് അറിയുകയും ആളയച്ച് ആ യുവതിയേ മഠത്തിൽവരുത്തി എല്ലാവിവരങ്ങളും നേരിട്ട് ചോദിച്ച് മനസ്സിലാക്കുകയും ചെയ്തു.

നമ്മുടെ കന്യകയുടെ ജീവിതത്തിൽ സന്തുഷ്ടനായ ബിഷപ്പ് തിരുമേനി ആ പുണ്യവതിയേ പ്രസ്തുത മഠത്തിൽ ഒരു അംഗമായിചേരുന്നതിന് നിർബന്ധിച്ചു. താൻ അങ്ങനെ മഠത്തിൽ ചേരുന്നപക്ഷം ആ കന്യാസ്ത്രീ മഠത്തിൻെറ സുപ്പീരിയരായിതന്നെ നിയമിക്കുമെന്ന് കൂടി അദ്ദേഹം വാഗ്ദത്തം ചെയ്തു. എന്നാൽ നമ്മുടെ പുണ്യവതിയാകട്ടെ പൌരസ്ത്യകാതോലിക്കാ സിംഹാസനത്തിൻെറ കീഴിൽ ഓർത്തോഡോക്സ് സുറിയാനി സഭയിലെ ഒരു അംഗമായിത

ന്നെ ഭാവിജീവിതം നയിക്കുന്നതിനുള്ള തൻെറ ആഗ്രഹം വെളിപ്പെടുത്തി. വിദ്യാഭ്യാസം മതിയാക്കിയശേഷം കർത്താവു് തന്നോടു് കല്പിക്കുന്നതുപോലെയുള്ള നിലയിൽ താൻ ജീവിക്കുന്നതായിരിക്കും എന്നു് ആ പുണ്യവതി ബിഷപ്പു് തിരുമേനിയെ അറിയിച്ചു. ഈ കന്യകയുടെ ജ്ഞാനത്തിലും വിവേകത്തിലും തൻെറ ചോദ്യങ്ങൾക്കു് കൊടുക്കുന്ന യുക്തിയുക്തമായ മറുപടിയിലും അദ്ദേഹം ആശ്ചര്യപ്പെട്ടു. ബാല്യത്തിലെ ദൈവകൃപ ലഭിക്കുകയും ഇപ്പോൾ അത്ഭുതകരമായി ജീവിക്കുകയും ചെയ്യുന്ന ആ പുണ്യവതിയുടെ കാര്യത്തിൽ അദ്ദേഹം സന്തോഷിച്ചു. ബിഷപ്പു് തിരുമേനിയുമായി യാത്രപറഞ്ഞു് പിരിഞ്ഞതിൻെറശേഷം മീനമാസത്തിൽ കുഞ്ഞമ്മ സ്വഗൃഹത്തിലേക്കു തിരിച്ചു്പോന്നു.

കുഞ്ഞമ്മ വീട്ടിൽ എത്തിയശേഷവും വരാപ്പുഴ മഠത്തിൽനിന്നും, ഈ പുണ്യവതിയേപ്പററി അറിവു കിട്ടീട്ടുള്ള മററു പല കന്യാസ്ത്രീമഠങ്ങളിൽനിന്നും കുഞ്ഞമ്മയെ ക്ഷണിച്ചുകൊണ്ടു് പല എഴുത്തുകളും വീട്ടിൽ കിട്ടീട്ടുണ്ടു്. യാതൊരു ഭക്ഷണപാനീയങ്ങളുംകൂടാതെ അത്ഭുതകരമായ ജീവിതം നയിക്കുന്ന ആ പുണ്യവതിയെ കന്യാസ്ത്രീമഠത്തിൽ ചേർക്കുന്നതിനു ഏതൊരു സമൂഹക്കാരാണു് ആഗ്രഹിക്കാത്തതു്? ദൈവമാതാവിൻെറ വാത്സല്യ ശിഷ്യയായി വിനയത്തിലും ദൈവഭക്തിയിലും ധ്യാനനിഷ്ഠയിലും ജീവിക്കുന്ന പുണ്യവതിയെ ഒരു സ്നേഹിതയാക്കുന്നതിനു കന്യാസ്ത്രീകൾ ആഗ്രഹിച്ചതിൽ എന്താണു് അതിശയിപ്പാനു

ള്ളതു്? വിദ്യാഭ്യാസംകൊണ്ടും ജ്ഞാനസമ്പത്തുകൊണ്ടും ദിവ്യതേജസ്സുകൊണ്ടുംമററും ഉൽകൃഷ്ടയായ കന്യകയെ മഠത്തിൻെറ സുപ്പീരിയറാക്കുന്നതിനു അധികൃതന്മാർ നിർദ്ദേശിച്ചതിൽ തെല്ലും അത്ഭുതപ്പെട്ടുവാനില്ല. ഡാക്ടർ അട്ടിപ്പേററി തിരുമനസ്സിലെ ശ്രുപതയുടെ ,അധീനതയിലുള്ള ഏതെങ്കിലും കന്യാസ്ത്രീമഠത്തിൽ ചേരുന്നതിനു നിർബന്ധമായി ക്ഷണിച്ചുകൊണ്ടു് അദ്ദേഹത്തിൻെറ എഴുത്തുകളും ആ പുണ്യവതിക്കു ലഭിക്കയുണ്ടായി.

കോന്നിയിൽ അട്ടച്ചാക്കൽ ദയറായിലെ സന്യാസിവയ്യനും പ്രാൎത്ഥനാജീവിതക്കാരനുമായ വന്ദ്യദിവ്യശ്രീ മത്തായി റമ്പാൻ അവർകൾക്കു വളരെ നേരത്തേതന്നെ ഈ അത്ഭുത കന്യകയേപ്പററി ദർശനം ഉണ്ടായിട്ടുണ്ടു്. "സഭയിൽ ഞാൻ ഒരു അത്ഭുത കന്യകയെ എഴുന്നേല്പിക്കും. അവളുടെ ജീവിതം അതിശയകരമായിരിക്കും." എന്നു ദർശത്തനിൽ കത്താവു തന്നോടു കല്പിച്ചിട്ടുള്ളതായി ബഹുമാനപ്പെട്ട റമ്പാച്ചൻ സാക്ഷിക്കുന്നു. ഈ കന്യക ഏതായിരിക്കും എന്നു ബഹുമാനപ്പെട്ട റമ്പാച്ചൻ ചിന്തിച്ചുകൊണ്ടിരിക്കുമ്പോഴാണു് 1118-ാമാണ്ടത്തേ കഷ്ടാനുഭവ ആഴ്ചയിൽ പത്തനംതിട്ടവച്ചു് നമ്മുടെ കഥാനായികയ്ക്കു പഞ്ചമുറിവുകൾ പ്രത്യക്ഷമായതു്. ഈ സംഭവത്തേപ്പററി കേട്ടപ്പോൾ തൻെറ ദർശനവുമായി ഇതിനു വളരെ യോജിപ്പുണ്ടു് എന്നു ഗ്രഹിക്കുകയും 1119-ാമാണ്ടത്തെ വലിയനോമ്പിൽ ഈ കന്യകയെ ബ: റമ്പാച്ചൻ ക്ഷണിച്ചു് അട്ടച്ചാക്കൽ ദയറായിൽ പ്രത്യേകം താമസി

പ്പിക്കയും ചെയ്തു. അവിടെവച്ചാണു പഞ്ചമുറിവുകൾ രണ്ടാം പ്രാവശ്യം പ്രത്യക്ഷമായതു്. ദൈവം തിരഞ്ഞെടുത്തു് അത്ഭുതങ്ങൾ പ്രവർത്തിക്കുകയും അതിശയങ്ങൾ അവളിൽകൂടെ വെളിപ്പെടുത്തുകയുംചെയ്യുന്ന കന്യകയേപ്പററി റമ്പാച്ചന്ന വലിയ ബഹുമാനമാണു്. അട്ടച്ചാക്കൽവച്ചു കഷ്ടാനുഭവ ആഴ്ചയിൽ റമ്പാച്ചന്റെ നിർദ്ദേശപ്രകാരം നമ്മുടെ കന്യക മൂന്നു പ്രസംഗങ്ങൾ നടത്തി. ആത്മനിറവോടുകൂടിയ പ്രസ്തുത പ്രസംഗങ്ങൾ ഇന്നും അവ കേൾക്കപ്പെട്ടവരുടെ ഹൃദയങ്ങളിൽ മാറെറാലികൊള്ളുന്നുണ്ടു്. ആ പുണ്യവതി അട്ടച്ചാക്കൽനിന്നു തിരിച്ചുപോയശേഷവും ബ: റമ്പാച്ചൻ പലപ്പോഴും കന്യകയുടെ വീട്ടിൽചെന്നു് ആ പുണ്യവതിക്കുണ്ടാകുന്ന ആത്മീയ അനുഭവങ്ങളേപ്പററി ചോദിച്ചു മനസ്സിലാക്കുകയും കന്യക ആത്മനിറവിൽ ഇരിക്കുമ്പോൾ തനിക്കു സംശയമുള്ള പല കാര്യങ്ങളേപ്പററി ചോദിച്ചു ഗ്രഹിക്കുകയും ചെയ്തുവന്നു. താൻ ദർശനത്തിൽ കണ്ടതുപോലെ അത്ഭുതകരമായ ഒരു കന്യകയെ തന്റെ സഭയിൽ വർത്തമാനകാലത്തുതന്നെ തനിക്കു് അടുത്തുള്ള ഒരു സ്ഥലത്തു ദൈവം എഴുന്നേല്പിച്ചതിൽ അദ്ദേഹം സന്തോഷിക്കുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു.

120-ാമാണ്ടത്തെ ദുഃഖവെള്ളിയാഴ്ച പഞ്ചമുറിവുകൾ നമ്മുടെ കന്യകയിൽ പ്രത്യക്ഷമായശേഷം സന്ധ്യയോടുകൂടി പള്ളിയിൽനിന്നു കന്യക തന്റെ വീട്ടിൽ വന്നുചേൻ്നു. അപ്പോൾ അവിടെ വളരെ ആളുകൾ കൂടിട്ടുണ്ടായിരുന്നു. പള്ളിയിൽവച്ചു് ഉണ്ടായ

അത്ഭുതസംഭവങ്ങൾക്ക് ദൃക്സാക്ഷികളും രോഗശാന്തിക്കായി പലസ്ഥലത്തുനിന്നു വന്നിട്ടുള്ളവരും ആയി അവിടെ കൂടിയിരുന്ന ജനസമൂഹത്തോട് ആ പുണ്യവതി സുദീർഘമായ ഒരു പ്രസംഗംചെയ്തു. മാതാപിതാക്കന്മാരും ബന്ധുജനങ്ങളും മററും അത്ഭുതപരതന്ത്രരാകത്തക്കവണ്ണം കന്യകയുടെ പ്രസംഗം അത്ര ജ്ഞാനസമ്പൂർണ്ണവും ആത്മപ്രചോദനം നൽകുന്നവയും ആയിരുന്നു. കന്യകയിൽക്കൂടി പരിശുദ്ധറൂഹായുടെ സംസാരമായി അതിനെ ശ്രദ്ധിച്ചവർ സാക്ഷിക്കുന്നു.

നിരണത്തു് ഇലഞ്ഞിക്കൽ കുടുംബാംഗവും സെൻറ് മേരീസ് ഇംഗ്ലീഷ് മിഡിൽസ്കൂളിലെ ഹെഡ് മാസ്റ്ററുമായ ദിവ്യശ്രീ ഈ. പി. ജയിക്കബ് കത്തനാരുടെ രണ്ടു കുട്ടികൾക്ക് സുഖക്കേടായി. രോഗം വർദ്ധിച്ച് അതിൽ ഒരു കുട്ടി മരണമടഞ്ഞു. മറേറ കുട്ടിക്ക് സുഖക്കേടു വളരെ കൂടുതലായി ആശയില്ലാത്ത നിലയിലെത്തി. ഈ വിവരം അറിഞ്ഞു നമ്മുടെ പുണ്യവതി ആ കുട്ടിയുടെ രോഗശമനത്തിനുവേണ്ടി മുട്ടിപ്പായി ദൈവത്തോടു പ്രാർത്ഥിച്ചു. തൻെറ ദാസിയുടെ അപേക്ഷപ്രകാരം പ്രസ്തുത കുട്ടിയുടെ രോഗം ദൈവം സൌഖ്യമാക്കി.

## സഭയുടെ യോജിപ്പിനുവേണ്ടി പ്രാർത്ഥന.

മലങ്കര ഓർത്തൊഡോക്സ് സുറിയാനിസഭയിലെ ഭിന്നത അവസാനിച്ച് ഉഭയകക്ഷികളും യോജിച്ച്

ഏകയോഗക്ഷേമമായി പോകുന്നതിനുവേണ്ടി ആ പു ണ്യവതി ആഗ്രഹിക്കുകയും അതിലെ ഒരംഗമെന്ന നിലയിൽ നിരന്തരം പ്രാൎത്ഥിക്കുകയും ചെയ്യുന്നു.

സഭയിൽ യോജിപ്പും സമാധാനവും കൈവരു ത്തുന്നതിന് എല്ലാ യാമപ്രാൎത്ഥനകളിലും ആ കന്യക പ്രത്യേകം അപേക്ഷിക്കുന്നുണ്ട്. ക്രൈസ്തവസഭയുടെ ആകമാനമായ യോജിപ്പിനും സഹകരണത്തിനുവേ ണ്ടിയും പുണ്യവതി ദൈവത്തോടു പ്രാൎത്ഥിക്കുന്നു. ഓ ൎത്തൊഡോക്സ് സഭയുടെ ഐക്യത്തിന് ഒരു വഴി തെളിക്കുവാൻ എന്നവണ്ണം 112 1-ാമാണ്ടത്തെ കഷ്ടാ നുഭവ ആഴ്ച നമ്മുടെ കന്യക ആലുവാ തൃക്കുന്നത്ത സെമ്മനാരിയിലെ ശുശ്രൂഷയിൽ സംബന്ധിക്കുന്നതി നു വീട്ടിൽനിന്ന് ആലുവായിക്കു പോയിരിക്കയാണു്. അവിടെ മി. റ്റി. വി. ചെറിയാൻ ഉദ്യോഗാൎത്ഥം താ മസമുള്ളതിനാൽ അദ്ദേഹത്തിൻെറ കൂടെ താമസിക്കു ന്നതിനും മററും വേണ്ട സൌകര്യങ്ങൾ അദ്ദേഹം ഉ ണ്ടാക്കിട്ടുണ്ടു്. നമ്മുടെ പുണ്യവതിയുടെ അവിടുത്തെ താമസംകൊണ്ടും പ്രാൎത്ഥനകൊണ്ടും ഇപ്പോൾ ഭിന്നി ച്ചു നിൽക്കുന്ന മലങ്കര സുറിയാനി സഭകൾതമ്മിൽ യോജിപ്പാൻ ദൈവം ഇടയാക്കുന്നെങ്കിൽ ഭാഗ്യമായി. തീവ്രവും നിരന്തരവുമായ പല സമാധാനാലോചന കളും ഫലദായകമായിത്തീരാതെ സുറിയാനിസഭ വീ ണ്ടും വിപ്ളവജന്യമായ ഒരു പന്ഥാവിൽകൂടി പുരോ ഗമിക്കുന്നതായിട്ടാണല്ലോ ഇപ്പോൾ കാണുന്നതു്. ക്രി സ്തുനാഥൻെറ അരുമ ശിഷ്യനായിരുന്ന പരിശുദ്ധ മാർ തോമ്മാശ്ലീഹായാൽ ക്രിസ്താബ്ദം അമ്പത്തിരണ്ടാ മാണ്ടു സ്ഥാപിതമായ ഈ പുരാതനസഭ ഈവിധം

ശണ്ഠകൂടിയും വ്യവഹാരപ്പെട്ടും അതിന്റെ പണം ദുരു പയോഗപ്പെടുത്തിയും വിഷമിക്കുന്ന ഈ സന്ദർഭം യഥാർത്ഥ സമുദായഭക്തന്മാർക്കു മർമ്മഭേദകംതന്നെ. സഭയിൽ ഭിന്നിച്ചുനില്ക്കുന്ന ഇരുഭാഗക്കാരും ചില വിട്ടുവീഴ്ചകൾ ചെയ്യാതെ യാതൊരു സമാധാന ആലോചനയും ഫലോൻമുഖമായി ഭവിക്കുന്നതല്ലല്ലോ. അങ്ങിനെ വിട്ടുവിഴ്ചകൾ ചെയ്യാൻ സന്മനസ്സ് ഉണ്ടായിരുന്നു എങ്കിൽ മലങ്കരസഭ അതിന്റെ പ്രാചീനതയ്ക്കും ശ്ലൈഹികമായ മഹിമയ്ക്കും അനുയോജ്യമായ നിലയിൽ പുരോഗമിക്കുമായിരുന്നുവല്ലോ എന്നു മനോനൊമ്പരപ്പെടുകയല്ലാതെ നിർമ്മത്സരബുദ്ധികൾ എന്തുചെയ്യും? സമാധാനവും ഐക്യവും സഭയിൽ കൈവരുന്നതിനുവേണ്ടി അനേക ഹൃദയങ്ങളിൽനിന്ന് ഉയരുന്ന പ്രാർത്ഥനയോടുകൂടെ നമ്മുടെ പുണ്യവതിയായ അത്ഭുത കന്യകയുടെ നിരന്തര യാചനയും ദൈവസന്നിധിയിൽ പ്രവേശിച്ച് ഫലപ്രാപ്തി വരുത്തട്ടെ.

## പഞ്ചമുറിവുകൾ 4-ാം പ്രാവശ്യം.

ഒരുന്നൂറ്റിപതിനെട്ടാമാണ്ടു തുടങ്ങി കഴിഞ്ഞ മൂന്നു വർഷങ്ങളിലേയും പീഡാനുഭവ ആഴ്ചകളിൽ ക്രിസ്തുനാഥന്റെ പഞ്ചമുറിവുകൾ പ്രത്യക്ഷപ്പെട്ടിട്ടുള്ള നമ്മുടെ കഥാനായികയ്ക്ക് ഒരുന്നൂറ്റി ഇരുപത്തിഒന്നാമാണ്ടത്തെ കഷ്ടാനുഭവ ആഴ്ചയിലും ആണിപാടുകൾ ദൃശ്യമാകാതെയിരിക്കയില്ലെന്നു നേരത്തേതന്നെ അറിയാമായിരുന്നു. മുൻ വർഷങ്ങളെ അപേക്ഷിച്ച് ഈ വർഷം കന്യകയുടെ ജീവിതത്തിൽതന്നെ പ്രത്യ

ക്ഷമായ വ്യത്യാസം സംഭവിച്ചിരിക്കുന്നതിനാൽ ൧൭റിഇരുപത്തിരണ്ടാമാണ്ട് ഫാശാഞ്ഞായ്ചയിൽ എന്തൊണ്ട് ഉണ്ടാകുവാൻപോകുന്നതെന്നു പലരും ശങ്കിച്ചിരുന്നു. അത്ഭുതകരമായ പരിവർത്തനം, ഭക്ഷണം കൂടാതെ ജീവിക്കുന്നതിനുള്ള ശരീരസ്ഥിതി ദൈവത്തിൽനിന്നു ലഭിച്ചിരിക്കുന്നതിനാൽ മറ്റൊരു അതിശയസംഭവംകൂടാതെതന്നെ ആ പുണ്യവതിയുടെ ജീവിതം അസാധാരണയായി എവർക്കും ദൃശ്യമാകുന്നതാണ്.

121-ാമാണ്ടത്തെ വലിയനോമ്പിൽ മി. റിവി. ചെറിയാൻെറ ആഗ്രഹപ്രകാരം നമ്മുടെ കന്യക ആലുവായിൽ എത്തി താമസമായി. പെസഹാവ്യാഴാഴ്ചവരെ ആലുവായിൽ താമസിച്ച് അവിടത്തെ സെമ്മനാരിപള്ളിയിലെ ശുശ്രൂഷയിൽ സംബന്ധിച്ചു. ഈ അത്ഭുതകന്യകയുടെ ജീവിതത്തെപ്പററി കേട്ടറിഞ്ഞു് വടക്കൻ ഇടവകകളിൽനിന്ന് അനവധി ആളുകൾ പ്രസ്തുത പള്ളിയിൽചെന്ന് നമ്മുടെ പുണ്യവതിയെ കണ്ടുകൊണ്ടിരുന്നു. കന്യകയുടെ താമസവീട്ടിലും പള്ളിയിലും ആളുകളുടെ പെരുപ്പംകൊണ്ട് അവിടത്തെ താമസം പ്രയാസമായിത്തീന്നു. ആലുവായിൽ എത്തിയ നിമിഷംമുതൽ മൌനവ്രതത്തിൽ ആ പുണ്യവതി സമയം കഴിച്ചുവന്നു. മററുള്ളവരുമായിട്ടുള്ള സംസാരങ്ങൾ തീരെ കുറയ്ക്കുകയും ദൈവവുമായിട്ടുള്ള സംസാരത്തിലും സാസഗ്ഗത്തിലും ദിനങ്ങൾ ചെലവിടുകയുംചെയ്തു. തനിക്കു പല സ്ഥലങ്ങളിൽനിന്നും കിട്ടിക്കൊണ്ടിരുന്ന എഴുത്തുകൾക്കു് ഒന്നിനും മറുപടി അയയ്ക്കുവാൻപോലും സമയം എത്തിയിരുന്നില്ല.

വീട്ടിൽനിന്നു പോയശേഷം തന്റെ പ്രിയ മാതാവി നുമാത്രം തന്റെ യാത്രയേയും അവിടത്തെ താമസ ത്തേയുംപററി വിവരിച്ച് ഒരു എഴുത്ത് അയക്കുകയു ണ്ടായി.

പെസഹാവ്യാഴാഴ്ച സന്ധ്യ ആയപ്പോൾമുതൽ കന്യകയുടെ ശരീരത്തിൽ വേദന ആരംഭിച്ചു. മി. ററി. വി. ചെറിയാനും ഭാര്യയും അവിടെ കൂടിയിരു ന്ന ആളുകളേ നിയന്ത്രിച്ചുകൊണ്ടിരുന്നു. അന്ന് രാ ത്രിയിൽ ആ കന്യക ഒട്ടം തന്നെ ഉറങ്ങിയില്ല. യേശു ക്രിസ്തു ഗത്സെമനേം തോട്ടത്തിൽ ഉറങ്ങാതെ പ്രാ ത്ഥനയിലും ധ്യാനത്തിലും പാപഭാരത്താൽ ഞെരുങ്ങി യും പിതാവിനോടുള്ള സംസർഗ്ഗത്തിൽ കഴിച്ചതുപോ ലെ ആ പുണ്യവതി തനിക്കുണ്ടായ വേദനയേ സ ന്തോഷപൂർവ്വം സഹിച്ച് ധ്യാനത്തിൽതന്നെ കഴിച്ചു കൂട്ടി. ദുഃഖവെള്ളിയാഴ്ച നേരം പ്രഭാതമായി. അ ന്നത്തേ ശുശ്രൂഷയിൽ സംബന്ധിക്കാൻവേണ്ടി മി. ചെറിയാൻ നമ്മുടെ കന്യകയേയും കൊണ്ടു് സ്പെഷ്യൽ കാറിൽ പറവൂർ പള്ളിയിലേക്ക് പോയി. അവി ടെചെന്ന് രാവിലെമുതൽ ആ പള്ളിയിലെ ശുശ്രൂഷ യിൽ അവർ സംബന്ധിച്ചു. മുൻകൊല്ലങ്ങളിലേപ്പോ ലെതന്നെ ഇത്തയാണ്ടിലും ദുഃഖവെള്ളിയാഴ്ച ഇരുപ ത്തിരണ്ടര ആയപ്പോൾ ആ പുണ്യവതിയുടെ ശരീര ത്തിൽ പഞ്ചമുറിവുകൾ പ്രത്യക്ഷപ്പെട്ടു. മുമ്പ് പൊ ട്ടിട്ടുള്ള അഞ്ചു് സ്ഥാനങ്ങളിലും കുരിശാകൃതിയിൽ തൊലിപൊട്ടി രക്തം ഒലിച്ചുതുടങ്ങി. ഈ അത്ഭുത കരമായ കാഴ്ചകാണ്മാൻ പള്ളിയിൽ ആളുകൾ തി

ങ്ങിക്കൂടി ദൈവത്തിന്റെ അതിശയപ്രവൎത്തികളെപ്പ
റ്റി അവർ വിസ്മയിച്ചു, യേശുക്രിസ്തുവിന്റെ യഥാ
ൎത്ഥ്യത്തേയും അവൻ ദൈവപുത്രനായിരുന്നു എന്ന സ
ത്യത്തേയും സൎവ്വലോകത്തേയും ബോദ്ധ്യപ്പെടുത്തുവാ
ൻ ഈ സംഭവം മതിയാകുന്നതാണു് എന്നു് അവി
ടെ കൂടിയിരുന്ന ആളുകൾ സാക്ഷിച്ചു് ദൈവത്തെ മ
ഹത്വപ്പെടുത്തി സന്ധ്യയോടുകൂടി ആ പുണ്യവതി
യെ കാറിൽ മി. ചെറിയാന്റെ വാസസ്ഥലത്തേക്കു്
കൊണ്ടുപോകുകയും ചെയ്തു.

## ഭാവിജീവിതം.

നമ്മുടെ കഥാനായികയുടെ സ്കൂൾവിദ്യാഭ്യാസം
മതിയാക്കിയിരിക്കുന്നതിനാൽ ഇനിയും ഭാവിജീവി
തം എവിടെയാണു് കഴിച്ചുകൂട്ടേണ്ടതു് എന്നു് കന്യ
ക ചിന്തിച്ചുതുടങ്ങിയിരിക്കുന്നു. വീട്ടിൽനിന്നു് ഏ
തെങ്കിലും ഒരു കന്യാസ്ത്രീമഠത്തിലേക്കു് മാറിതാമസി
ക്കുന്നതിനു്വേണ്ടി ആഗ്രഹിച്ചു് കാത്തിരിക്കയാണു്
ഏതുമഠത്തിലാണു് ചേരേണ്ടതു് എന്നു് ഇതുവരെ നി
ശ്ചയം തീരുമാനിച്ചിട്ടില്ല. കൎത്താവു് തനിക്കു് വെളി
പ്പെടുത്തുന്നതുപോലെ എവിടെ എങ്കിലും താമസിച്ചു്
പ്രാർത്ഥനയിലും ധ്യാനത്തിലും ശിഷ്ടായുസ്സു് കഴി
ക്കുന്നതിനു് കന്യക ആഗ്രഹിക്കുന്നു. തനിക്കു് ലഭി
ക്കുന്ന നൽവരപ്രകാരം രോഗികൾക്കും അഗതികൾ
ക്കും വേണ്ടിപ്രാൎത്ഥിക്കുന്നതിനും സഹായം ചെയ്യുന്ന
തിനും പുണ്യവതിക്കു് ഉദ്ദേശമുണ്ടു്. കൎത്താവു് ക
ൽപിച്ചിട്ടുള്ളതുപോലെ ഉയരത്തിൽനിന്നു് തനിക്കു്

ലഭിച്ച കരിശ്ശ് രോഗശാന്തിക്കം വാഴ്വിനംവേണ്ടി ഉപയോഗിപ്പാൻ കന്യക ആഗ്രഹിക്കുന്നു. ആയതിന് ദൈവത്തിൽ നിന്ന് അനുവാദം കിട്ടിക്കഴിയുന്നതിനോടുകൂടി അനേകക്ക് അതുമൂലം പ്രയോജനം സിദ്ധിക്കുന്നതാണ്.

കന്യകയുടെ പിതാവിനോ ബന്ധുജനങ്ങൾക്കോ അവളേപ്പററി യാതൊരുഉൽകണ്ഠക്കം അവകാശമില്ല. ധരിക്കുന്നതിനുള്ള വസ്ത്രം രാത്രിയിൽ വിശുദ്ധപുസ്തകങ്ങൾ വായിക്കുന്നതിനും പ്രാത്ഥിക്കുന്നതിനും ആവശ്യമായ വിളക്ക് ഇവ കൂടാതെ മറെറാന്നും ആ പുണ്യവതിക്ക് ആവശ്യമില്ല. വസ്ത്രാദികളും വിളക്കിനുള്ള മെഴുകുതിരികളും പലരുടെ സംഭാവനകളായി പുണ്യവതിക്ക് ലഭിക്കുന്നുണ്ട്. നമ്മുടെ കന്യകയേ കാണുകയും പരിചയപ്പെടുകയും ചെയ്യുന്ന പല ആളുകളും പ്രാത്ഥിപ്പാൻവേണ്ടി ഓരോ ലിസ്റ്റുകൾ ആ പുണ്യവതിയേ ഏല്പിച്ചുകൊണ്ടിരിക്കുന്നു. കടുംബത്തിൽ സമാധാനം, ഐശ്വര്യം, രോഗശാന്തി, സന്താനലബ്ധി, പരീക്ഷാവിജയം, അകലെ താമസിക്കുന്നവരുടെ സൌഖ്യം, വിദേശങ്ങളിൽ നിന്ന് പ്രിയപ്പെട്ടവരുടെ ക്ഷേമമായ തിരിച്ചുവരവ് മുതലായ ഓരോ കാര്യങ്ങൾക്ക്വേണ്ടി പ്രാത്ഥിപ്പാൻ പുണ്യവതിയോടു ആവശ്യപ്പെടുക സാധാരണയായി തീൎന്നിരിക്കുന്നു. യാതൊരുത്തരുടേയും കാര്യത്തിൽ ഉദാസീനത ഭാവിക്കയോ, ഏല്പിക്കുന്ന സംഗതി വിട്ടുകളകയോ ചെയ്കയില്ല.

ഈ അത്ഭുതകന്യകയേപ്പററി സഭയിൽനിന്ന് അധികൃതമായി എന്തെങ്കിലും പ്രസ്താവിപ്പാൻ സമയമായിട്ടില്ല. കന്യകയുടെ ജീവിതത്തിലെ പ്രധാന സംഭവങ്ങളേ ഇപ്പോൾ ഓൎമ്മക്കവേണ്ടി കുറിച്ചു് സൂക്ഷിക്കുന്നുണ്ടു്. അപ്രകാരമുള്ള കുറിപ്പിൻെറ ഒരു വിവരണം മാത്രമാണു് ഈ ചെറുപുസ്തകം. മലങ്കരയുടെ അഥവാ ഈ ഭാരതഭൂമിയുടെ ഒരു അണയാത്ത ദീപസ്തംഭമായും, ആദർശമഹിളാരത്നമായും സഹായസങ്കേതമായും നമ്മുടെ പുണ്യവതി എന്നെന്നും പരിലസിക്കുന്നതിനു് (ജഗദീശ്വരൻ) സൎവ്വശക്തനായ ദൈവം സഹായിക്കട്ടെ എന്നു് ഈ എഴുത്തുകാരനും ഉള്ളഴിഞ്ഞു് പ്രാൎത്ഥിക്കുന്നു.

---

## അനുഭവസാക്ഷികൾ.

കോന്നിയിൽ അട്ടച്ചാക്കൽ മയറായിൽ നിന്നും വെരി റവ. പി. ഐ. മാത്യൂസ് റമ്പാൻ അവർകൾ ഈ എഴുത്തുകാരൻെറ പേൎക്കു് താഴെപറയുന്നപ്രകാരം എഴുതുന്നു.

Konni. A. O. & P. O.
Travancore, S. India
Date 2—9—121.

Dear & Rev. Father,

.................. ....................................

ബ. അച്ചൻെറ എഴുത്തിൽ കാണുന്നപ്രകാരം 119-ലെ ഹാശാ ആഴ്ചയിൽ തൈക്കടവിൽ ക

ഞ്ഞമ്മ ഇവിടെ അടുത്തുവന്നു് താമസിച്ചുകൊണ്ടു് ഈ പള്ളിയിലെ ആരാധനകളിൽ സംബന്ധിച്ചിരു ന്നു. അന്നു് ഇവിടെവച്ചു് ദുഃഖവെള്ളിയാഴ്ച അരു മനാഥൻെറ പഞ്ചമുറിവുകൾ അവളുടെ ശരീരത്തിൽ ഉണ്ടായി എന്നുള്ളതു് പരമാൎത്ഥമാണു്. കഴിഞ്ഞ ആണ്ടിലും 120) അപ്രകാരം ഉണ്ടായതായി എനി ക്കു് അറിയാം. ഈ ആണ്ടിലും അങ്ങനെ ഉണ്ടാക മെന്നാണു് എൻെറ വിശ്വാസം. ഇപ്പോൾ ആ ക ന്യക ആലുവായിൽ ഉണ്ടു്. അവൾ ദൈവത്തിനു് മഹത്വവും മനുഷ്യൎക്കു് എത്രയും പ്രയോജനവും ആയി തീരുവാൻ പാപികളായ നമുക്കു് പ്രാൎത്ഥിക്കാം.

..........................................................

Yours affly

Ramban Mathews ഒപ്പു്.

വളഞ്ഞവട്ടം ഓർത്തോഡോക്സ് സുറിയാനിപ്പ ള്ളി വികാരി പനയ്ക്കാമററത്തു് റവ. ഫാദർ. അലക്സാണ്ടർ അവർകൾ ഇപ്രകാരം എഴുതുന്നു.

തൈക്കടവിൽ കുടുംബക്കാർ വളഞ്ഞവട്ടം സുറി യാനിപള്ളി ഇടവകക്കാരാണു്. അവർ എല്ലാവരേ യും എനിക്കു് നല്ലപരിചയമാണു്. തൈക്കടവിൽ മി. കുരുവിളസാറിൻെറ മകൾ കുഞ്ഞമ്മ 120-ാമാ ണ്ടത്തെ ഹാശാ ആഴ്ചയിൽ വീട്ടിൽ താമസിച്ചു കൊണ്ടു് വളഞ്ഞവട്ടം പള്ളിയിലെ ആരാധനകളിൽ സംബന്ധിച്ചിരുന്നു. ദുഃഖവെള്ളിയാഴ്ച അതിരാ വിലെ അവൾ പള്ളിയിൽ വന്നുചേൎന്നു. ഉച്ചകഴി

ഞ്ഞപ്പോൾ ശരീരത്തിൽ ആസകലം വേദന ആരം ഭിക്കുകയും നിലത്തുകിടന്നു് കുറേസമയം ഉരുളുകയും ചെയ്തു. സ്ലീബാആഘോഷത്തിൻെറ ശുശ്രൂഷ ഞാൻ പള്ളിയിൽ ആരംഭിച്ചു. കുറച്ചുസമയം കഴിഞ്ഞപ്പോൾ കുഞ്ഞമ്മയുടെ ശരീരത്തിൽ നമ്മുടെ രക്ഷിതാവിൻെറ പഞ്ചമുറിവുകൾ പ്രത്യക്ഷമായി. മുമ്പുണ്ടായിട്ടുള്ള സ്ഥാനങ്ങളിൽ തന്നെ തൊലിപൊട്ടി രക്തം ഒലിച്ചുകൊണ്ടിരുന്നു. കുഞ്ഞമ്മയുടെ ചുററിലും അനേകം ആളുകൾ കൂടിനിൽപുണ്ടായിരുന്നു. ശുശ്രൂഷ അവസാനിപ്പിച്ചശേഷം ഞാൻ ഇറങ്ങിച്ചെന്നു് കുഞ്ഞമ്മയുടെ ശരീരത്തിലെ പഞ്ചമുറിവുകൾ കാണുകയുണ്ടായി.

കർത്താവിൻെറ ആണിപാടുകൾപോലെ തന്നോ അവ ദൃശ്യമായിരുന്നു. കുഞ്ഞമ്മക്കുണ്ടായ വിവശതയിൽനിന്നു് അവൾ എഴുന്നേററപ്പോൾ സമയം അഞ്ചുമണി കഴിഞ്ഞിരുന്നു. മററുചിലരുടെ സഹായത്തോടുകൂടിയാണു് കുഞ്ഞമ്മ വീട്ടിലേക്കു് പോയതു്.

കുഞ്ഞമ്മയിൽകൂടി ദൈവം അതിശയം പ്രവർത്തിക്കുന്നുഎന്നു് ഞാൻ വിശ്വസിക്കുന്നു. ലോകത്തിൽ വളരെ അപൂർവ്വമായിമാത്രം സംഭവിക്കുന്ന ഈ മാതിരി അത്ഭുതങ്ങൾ ദൈവത്തിൻെറ സർവ്വശക്തിയേയും തൻെറ ദിവ്യ വിചാരണയേയും വെളിപ്പെടുത്തുന്നുണ്ടു്. ദൈവനാമത്തിൻെറ മഹത്വത്തിനും ആത്മാക്കളുടെ പ്രയോജനത്തിനുമായി കുഞ്ഞമ്മയുടെ ജീവിതം ആയിതീരുന്നതിനു് ഞാനും ഹൃദയപൂർവ്വം പ്രാർത്ഥിക്കുന്നു.

എന്നു്, പറയ്ക്കാമററത്തു്

റവ. ഫാദർ. പി. കെ. അലക്സാണ്ടർ.